# മലങ്കര ഇടവക പത്രിക

പുസ്തകം ൧൮ | ൧൧൦൯ മിഥുനം | ലക്കം ൩


## മാർ ദീവന്നാസ്യോസ് മംഗളം.

[ഒരു പ്രത്യേക പ്രാർത്ഥന]

റൊസലി റൊസലി എന്ന മട്ട്.

ചെങ്ങന്നൂർ വി. ജി. തോമ്മസ്.

ദേവാ കൃപ ചെയ്തീടേണമേ നീ
ജീവകാലമഖിലം നാഥാ.
അടിയാരെയിന്നു ഭരണം ചെയ്യും
തിരുമേനിയാം മാർ ദീവന്നാസ്യോസ്.
കരുണാബ്ധിയിന്മേൽ കനിയേണമീശോ
പരനേ തുണ ചെയ്യേണം ദിനവും.
രോഗാതുരനാം തിരുമേനി തന്റെ
രോഗത്തിനേററം ശമനം നൽകി.
സുഖമോടു വാണീയടിയാർക്കേല്ലം
സുഖമേകുവാനിന്നരുളേണമീശോ.

---

## എസ്സോറിലെ കാട്ടുമനുഷ്യർ.

ചെങ്ങന്നൂർ വി. ജി. തോമ്മസ്.

ഒരുകാലത്ത് അപരിഷ്കൃതഗണങ്ങളുടെ അധിവാസസ്ഥലമായിരുന്ന മിലാൻ ദേശത്തിന്റെ പൂർവ്വഭാഗമാണ് എസ്സോർ എന്ന പേരിന് അർഹതയുള്ളതായിരിക്കുന്ന ദുഷ്ടാരണ്യപ്രദേശം. ജനപാദസ്പർശനത്തിനുപോലും സംഗതിയായിട്ടില്ലാത്ത ഈ വിജനപ്രദേശം കടുവാ, പുലി മുതലായ മൃഗേന്ദ്രന്മാരുടെ കളിവിളയാട്ടങ്ങൾക്കു വിളനിലമായിരുന്നു എങ്കിലും നയനാനന്ദപ്രദമായ ദലഫലാദികളോടുകൂടിയ തരുവരന്മാരുടെ വികസിപ്പും സ്വച്ഛജലങ്ങളെ ഡംകാരത്തോടുകൂടി നാട്ടുപുറങ്ങളിൽ പതിപ്പിക്കുന്ന വനപ്രദിനികളുടെ രമണീയമായ പ്രസരിപ്പും രാജമന്ദിരവാസികളുടെ മനസ്സിനെയും ബലാലാകർഷിക്കത്തക്കതുതന്നെയായിരുന്നു. കാലക്ഷേപമാർഗ്ഗങ്ങൾക്കായി ഫലമൂലാദികളും കാട്ടുമാംസവും തേടിപ്പുറപ്പെട്ട ഒരുതരം കാട്ടാളന്മാർ കാലക്രമേണ എസ്സോറിലെ കുടിയാനവന്മാരായിത്തീർന്നു.

ഏതാനും ശതവഷങ്ങൾക്കുമുമ്പ് പാശ്ചാത്യനായ ഒരു മഹാ മനസ്സൻ തൻെറ വിദേശയാത്രകൾക്കിടയിൽ ഈ നികൃഷ്ടസ്ഥലവും സന്ദശിക്കുന്നതിന്നിടയായി.

നിരക്ഷരകുക്ഷികളായി ഇടങ്കയ്യും വലങ്കയ്യും തിരിച്ചറിവാൻ പാടില്ലാത്തവിധത്തിൽ കേവലം ഉദരപൂരണം ഒന്നുമാത്രം ലാക്കാക്കിക്കൊണ്ട് വനവാസമനുഷ്ഠിക്കുന്ന ഈ കാട്ടാളന്മാരുടെ ദയനിയമായ സ്ഥിതി കണ്ടു നമ്മുടെ പാശ്ചാത്യപണ്ഡിതൻ ഒട്ടധികം മനോവ്യാകുലതകൾക്കധീനനായിഭവിച്ചു. ഇദ്ദേഹത്തിനെ കണ്ടതു് ഈ മനുഷ്യക്ക് ഒരുപുതിയ കാഴ്ചയായിരുന്നു.

തൻെറ കൈവശമുണ്ടായിരുന്ന ഒട്ടധികം ദ്രവ്യം ഈ മഹാനുഭാവൻ ഇവക്കായി ചിലവിട്ടു. ആവശ്യപ്പെട്ട പരിഷ്ക്കാരങ്ങൾ വരുത്തുന്നതിന് പലവിധത്തിൽ പരിശ്രമിച്ചു. ഇങ്ങനെയിരിക്കുന്ന തറയളവിൽ ഇദ്ദേഹത്തിന് പെട്ടന്ന് ഈ ദേശം വിട്ടുപോകേണ്ടിവന്നതുകൊണ്ട് വീണ്ടും ദേശം പൂവ്വസ്ഥിതിയെ പ്രാപിക്കയും ജനങ്ങൾ മൃഗസമാനന്മാരായിത്തീരുകയും ചെയ്തു. കുറെകാലങ്ങൾ ഈ സ്ഥിതിയിൽ കഴിഞ്ഞുകൂടിയതിൻെറശേഷം ഇദ്ദേഹത്തിൻെറ അനുഗാമി എന്നതുപോലെ വേറൊരുദേഹം ഈ മനുഷ്യരെ സന്ദശിക്കുന്നതിന്നിടയായി.

ഇദ്ദേഹം എസ്സോറിൽ തൻെറ ശിഷ്ടായുസ്സു കഴിച്ചുകൂട്ടണമെന്നുറച്ചു. കാട്ടാളന്മാരെ അവരുടെ നികൃഷ്ടനടപടികളിൽനിന്നും പിൻവലിക്കുന്നതിന് തക്കതായപ്രയത്നങ്ങൾ ചെയ്തുതുടങ്ങി, പണത്തിനു യാതൊരു കുറവുമില്ലായിരുന്നതിനാൽ പല പള്ളിക്കൂടങ്ങൾ ഇദ്ദേഹം സ്ഥാപിച്ചു തൻെറ സ്വന്തം പണം കൊടുത്തു ശമ്പളക്കാരെ ആക്കി ഇവരിൽ പ്രായമായവരെയും കുട്ടികളെയും വിദ്യാഭ്യാസം ചെയ്യിച്ചുതുടങ്ങി.

ഈ മഹാൻെറ ആഗമനംകൊണ്ട് അളവില്ലാത്തതായ പരിഷ്ക്കാരങ്ങൾ ദേശത്തിനും ജനങ്ങൾക്കും വന്നുകൂടി. ഇതിൻെറ ശേഷം കത്തീഡർ ചക്രവത്തിക്കു എസ്സോർദേശത്തിൻെറ വിവരങ്ങൾ ഗ്രഹിക്കുന്നതിന്നിടയായി. ഒട്ടും താമസിയാതെ ഒരു സേനാപതിയെ എസ്സോറിലേക്കയക്കണമെന്നു നിശ്ചയിച്ചു. വിവരം ആലോചനസഭക്കാരെ അറിയിച്ചു.

എസ്സോറിൻെറ താൽക്കാലികസ്ഥിതിയെസംബന്ധിച്ചു സഭാംഗങ്ങൾ ആലോചിച്ചതിൻെറ ശേഷം "പസീമ്പർ" എന്നൊരു നായകൻെറ വരുതിയിൽ ൨൦൦൦ സൈന്യങ്ങളെ കപ്പൽമാഗ്ഗം എസ്സോറിലേക്കയച്ചു.

ഇവർ എസ്സോറിൽ പ്രവേശിച്ചപ്പോൾ ആ ദേശവാസികൾ ഭക്തിപുരസ്സരം ഇവരെ സ്വീകരിച്ചു. രാജ്യംകത്തീഡർ ചക്രവത്തിക്കധീനമായിത്തീന്നു.

അതുമുതൽ എസ്സോർദേശം തൻെറ അപരിഷ്കൃതസമ്പ്രദായങ്ങളിൽനിന്നും ഉത്തരോത്തരം പരിഷ്ക്കാരസൂയ്യൻെറ ഊഷ്മാവിങ്കലേക്കു ഗമനം തുടങ്ങി.

പിന്നീട് ഓരോരോ നായകന്മാരെ ചക്രവത്തി ഈ ദേശത്തിൻെറ ഭരണകത്താക്കളായി നിയമിച്ചയക്കുക പതിവായിത്തീന്നു. എസ്സോറിലുള്ള ചില ജനങ്ങളെ അവരവരുടെ യോഗ്യതകൾ അനുസരിച്ച് ചക്രവത്തി ചില അധികാരങ്ങൾ കൊടുത്തു ജോലിക്കാരായി നിയമിച്ചു വന്നിരുന്നു. കാലപ്പഴക്കംകൊണ്ടു എസ്സോറിന് ചില ഭരണകത്താക്കൾ അവിടെനിന്നു

തന്നെ ഉണ്ടായിത്തുടങ്ങി. ഇത്രയുമായപ്പോഴേക്ക് എസ്റ്റോറിൻെറ പ്രകൃതി ആകപ്പാടെ ഒന്നുമറിഞ്ഞു. എസ്റ്റോർ എല്ലാംകൊണ്ടും അഭ്യുദയിക്കുന്ന ഒരു നാടായിത്തീൎന്നു.

കത്തീഡർ ചക്രവൎത്തിയുടെ മരണാനന്തരം സൂലാം വൽസ്ഥാനപ്രാപ്തനായിത്തീൎന്നു. ഇദ്ദേഹം തൻെറ പ്രജകളോട് അതിരററ വാത്സല്യമുള്ളവനായിരുന്നു. പ്രജാപരിപാലനത്തിന്ന് അദ്വിതീയനായിരുന്നു. സൂലാം ചക്രവൎത്തിക്ക് എസ്റ്റോർദേശത്തോടുണ്ടായിരുന്ന ഒരുപ്രതിപത്തി വേറെതന്നെയായിരുന്നു.

കാട്ടുമൃഗങ്ങളാണെന്ന് ജഗൽപ്രസിദ്ധരായിരുന്ന എസ്റ്റോർനിവാസികളുടെ ഇടയിൽ അക്കാലത്തുണ്ടായിരുന്ന ഭരണകൎത്താവിനോടു ഇവൎക്കുണ്ടായിരുന്ന ഭക്തിക്കും ആദരവിനും കണക്കും കയ്യുമില്ലായിരുന്നു.

---

## നവീകരണസഭയും പാരമ്പയ്യാചാരങ്ങളും.

മൂവാററുപുഴ. സി. ഐ. കുഞ്ഞൻ.

(തുടൎച്ച)

നവീകരണസംഘത്തിൽ സ്ഥിതിചെയ്യുന്ന പാരമ്പയ്യാചാരങ്ങളിൽ രണ്ടു സംഗതികളെസംബന്ധിച്ചു കഴിഞ്ഞപത്രികയിൽ വ്യവഹരിച്ചിരുന്നുവല്ലൊ. പ്രസ്തുതസംഘത്തിൽ കാണപ്പെടുന്ന ആചാരങ്ങൾക്കു വേദത്തിൽ വല്ല അടിസ്ഥാനവുമുണ്ടൊ എന്നു നിരൂപണം ചെയ്യുന്നതിനായി ഞാൻ തൂവൽ കയ്യിൽ എടുത്ത അവസരത്തിൽ അവയെ ഐക്യകം നിരൂപണം ചെയ്യാതെ വിട്ടുകളയുന്നതു അവിഹിതമെന്നു വിചാരിക്കുന്നതിനാൽ മററുള്ളവയെ കൂടി നിരൂപണവിഷയമാക്കിക്കൊള്ളുന്നു.

ഏതെങ്കിലും ഒരാചാരം പൂൎവ്വികസഭയിൽ സ്ഥിതിചെയ്യുന്നതായിക്കണ്ടാൽ അവ പുറജാതികളിൽനിന്നു വന്നതൊ അപ്പൊസ്തോലരിൽനിന്നു വന്നതോ എന്നുതീൎച്ചപ്പെടുത്തുവാൻ മാൎഗ്ഗംകാണുന്നില്ലെന്നു കെ. എൻ. ഡി. (താരകാധിപർ) തൻെറ അടിസ്ഥാനം എന്ന പുസ്തകത്തിൻെറ ഒരു ഭാഗത്തു പറഞ്ഞിരിക്കുന്നു. കൂടാതെ താരകാധിപർ സന്ദർഭവശാൽ ഒരിക്കൽ പാരമ്പയ്യത്തെപ്പററി കീൎത്തിച്ചിട്ടുള്ള ഒരുഅഭിപ്രായത്തെ ഇവിടെ ഉദ്ധരിക്കുന്നു. പൂൎവ്വപിതാക്കളുടേതൊന്നും വൈദികപ്രതിവാദത്തിൽ ആധാരമാക്കുവാൻ പാടില്ലെന്ന്.........വീണ്ടും പണ്ടത്തെ ചതഞ്ഞപാരമ്പയ്യം തന്നെ........പാരമ്പയ്യങ്ങളൊന്നും ഇതോടു കൊണ്ടുവരേണ്ടാ. താരക പു- ൭. ല- ൭. പു- ൻൻ-ൽ എന്നിപ്രകാരമുള്ള വാക്കുകളാൽ പാരമ്പയ്യത്തെ നവീകരണം തൃണപ്രായമായിട്ടോ അഥവാ ചപ്പിപോലെയൊ ആണ വിചാരിച്ചിരുന്നതെന്നുള്ളതു ഇവിടെ സ്പഷ്ടീഭവിക്കുന്നുണ്ട്. ഇങ്ങിനെ ചപ്പിപോലെ വിചാരിച്ചിരുന്നവയും വേദപുസ്തകത്താൽ സാക്ഷീകരിക്കപ്പെടുവാൻ പാടില്ലാത്തവയുമായ ചില സംഗതികൾ (പാരമ്പയ്യാചാരങ്ങൾ) നവീകരണ സമുദായം രേഖാമൂലം സ്വീകരിച്ചിരിക്കുന്നതായി ഞാൻ തെളിയിച്ചു തീരുമ്പോൾ വായനക്കാർ അത്ഭുതാശ്ചയ്യതുന്ദിലന്മാരായിത്തീരുന്നതാണു. നവീകരണസംഘത്തിൽ ഈയിടെ തീരുമാനിക്കപ്പെട്ട സമുദായഭ

രണക്രമപ്പട്ടികയിൽനിന്ന് ഒരു ഭാഗം താഴെ പകൎത്തുന്നു. അതാവിതു:—സകല വൈദികവിഷയങ്ങൾക്കും ആധാരമായ നന്നു പുസ്തകങ്ങൾ അടങ്ങിയിരിക്കുന്ന പഴയ പുതിയ എന്ന വേദപുസ്തകവും, വേദാനുസരണം സ്ഥാപിക്കപ്പെട്ടിരിക്കുന്ന നിഖ്യാവിശ്വാസപ്രമാണവും യാതൊരുപ്രകാരത്തിലും യാതൊരുത്തരാലും ഭേദപ്പെടുത്തുവാൻ പാടില്ലാത്തതും ശെമ്മാശുസ്ഥാനം, കശീശാസ്ഥാനം, മെത്രാസ്ഥാനം എന്നീ വൈദികസ്ഥാനങ്ങളേയും പള്ളിപ്രദിഷ്ഠ, പള്ളികൂദാശ, വി: മാമോദീസാ, വി: കുൎബ്ബാന, വി: വിവാഹം, രോഗികളെ സംബന്ധിച്ചുള്ള പ്രാൎത്ഥനാശുശ്രൂഷ, ശവസംസ്കാരശുശ്രൂഷ എന്നീ കൎമ്മാചാരങ്ങളേയും ഞായറാഴ്ച, നോമ്പു, മാറാനായപ്പെരുനാളുകൾ എന്നിവയുടെ ആചാരങ്ങളേയും ഒരുകാലത്തും ഭേദം ചെയ്വാൻ പാടില്ലാത്തവയുമാകുന്നു. താ- പു- ൫. ല- ൻ. പുറം ൨൦നു. ഇനി ഞാൻ ചോദിച്ചുകൊള്ളുന്നു.

൩. അറുപത്താറു പുസ്തകങ്ങൾ അടങ്ങിയതും ചൎച്ചമിഷ്യൻ അച്ചുക്കൂട്ടത്തിൽ അച്ചടിക്കപ്പെട്ടതും ആയ ഈ പുസ്തകമാണ് (അവരുടെ കൈവശമുള്ള മലയാളതൎജ്ജമ) സകല വൈദികവിഷയങ്ങൾക്കും ആധാരമാക്കേണ്ടതെന്നാണെല്ലൊ ഇവിടെത്തീരുമാനിച്ചിരിക്കുന്നതു. ഈ പുസ്തകം മാത്രമേ വേദപുസ്തകമാകാവു എന്ന് തീരുമാനിക്കുന്നതിനുള്ള ന്യായങ്ങളേവ? പ്രസ്തുതപുസ്തകം മാത്രമാണ് ശരിയായ വേദപുസ്തകമെന്നും മററു പുസ്തകങ്ങളെ സ്വീകരിക്കരുതെന്നും ആ പുസ്തകത്തിൽ പറഞ്ഞിട്ടുണ്ടോ? ഇതരസഭകളാൽ അംഗീകാൎയ്യങ്ങളായി പരിഗണിച്ചിരിക്കുന്ന വേദപുസ്തകങ്ങളെ നിരോധിക്കുന്നതിനും അവയെ സ്വീകരിക്കാതിരിക്കുന്നതിനും ഉള്ള ന്യായങ്ങളേവ? അവയും ഈ പുസ്തകത്തിൽ പ്രത്യക്ഷപ്പെടുത്തീട്ടുണ്ടോ? ഈ ഭാഗം അങ്ങനെയിരിക്കട്ടെ. സകല വൈദികവിഷയങ്ങൾക്കും ആധാരമായതെന്ന് അവർതന്നെ ഘോഷിക്കുന്ന പുസ്തകത്തിൽതന്നെ അവരുടെ ഉപദേശങ്ങൾക്കും ആചാരങ്ങൾക്കും അടിസ്ഥാനമുണ്ടോ എന്നു സൂക്ഷ്മദൃഷ്ട്യാ വിചിന്തനം ചെയ്യാം. പ്രസ്താവപുസ്തകത്തിൽ അവരുടെ ആചാരങ്ങൾക്കും ഉപദേശങ്ങൾക്കും അടിസ്ഥാനമില്ലെങ്കിൽ അതിനിനിയും ആധാരമെവിടെയാണ് കാണുന്നതെന്ന് താരകാധിപരോടു വെല്ലുവിളിപ്പാനാണ് ഞാനിനിയും പുറപ്പെടുന്നതു. ഏതായാലും നമ്മുടെ കഴിഞ്ഞപ്രാവശ്യത്തെ പ്രവചനങ്ങളേയും വെല്ലുവിളിയേയും താരകാധിപർ അക്ഷരപ്രകാരം നിവൎത്തിപ്പാൻഭാവമുള്ളരായി കാണുന്നതിൽ ഇവിടെ ക്രുലങ്കഷമായ ചാരിതാൎത്ഥ്യം ഉണ്ടെന്നെ തൽക്കാലം പറയുന്നൊള്ളു.

൪. സൂനാദോസു നിശ്ചയങ്ങൾ (പിതാക്കന്മാരുടെ തീരുമാനങ്ങൾ) ചത്തപാരമ്പൎയ്യങ്ങളാണെന്നും അവയൊന്നും അങ്ങോട്ടു കൊണ്ടുചെല്ലരുതെന്നും താരക പത്രികാധിപരോട് അപേക്ഷിക്കുന്നു. സൂനാദോസ് നിശ്ചയങ്ങൾ പിതാക്കന്മാരുടെ അഭിപ്രായങ്ങളായിരുന്നു എന്നുള്ളതിനു തൎക്കമില്ല. ഇങ്ങനെ പിതാക്കന്മാരുടെ അഭിപ്രായങ്ങളിലൊന്നായ വിശ്വാസപ്രമാണത്തെ സ്വീകരിക്കണമെന്ന് നവീകരണത്തിൽ നിൎബന്ധിച്ചിരിക്കുന്നതിന്റെ രഹസ്യമെന്തു? സൂനാദോസുനിശ്ചയങ്ങൾ ചത്തപാരമ്പൎയ്യങ്ങളാണെന്ന് താരക കീൎത്തിച്ചിരിക്കുന്നസ്ഥിതിക്കു അവയൊന്നും തന്നെ നവീകരണസമുദായം സ്വീകരിക്കേണ്ടതല്ലെന്നും അഥവാ സ്വീക

തിക്കുന്നപക്ഷം താരകാധിപരുടെ അഭിപ്രായത്തോടു നവീകരണസമുദായം യോജിക്കുന്നില്ലെന്നും വിചാരിക്കേണ്ടിയിരിക്കുന്നു. നിഖ്യാവിശ്വാസപ്രമാണം സ്വീകരിക്കുന്നതു പിതാക്കന്മാരുടെ അഭിപ്രായത്തെ ആസ്പദമാക്കിയല്ലാ അതു വേദാനുസരണമാണെന്ന് കാണുന്നതുകൊണ്ടാണെന്ന് നമ്മുടെ താരകാധിപർ ശഠിച്ചുതുടങ്ങാനെളുപ്പമുണ്ടെന്ന് തോന്നുന്നു. അങ്ങിനെയെങ്കിൽ അവയുടെ ഓരോ പദങ്ങളും വാചകങ്ങളും വേദപുസ്തകത്തിൽ ഏതുവാക്യത്തേൽ ആശ്രയിച്ചിരിക്കുന്നു എന്നു ഞാൻ ചോദിച്ചുകൊള്ളുന്നു. (തുടരും)

---

## കെ- എൻ- ഡിയുടെ സമാധാനവെടിയും പിന്നോക്കവും

(തുടൎച്ച)

പ്രാഥമ്യമായി, എന്റെ കഴിഞ്ഞ ലേഖനത്തിൽ അച്ചുനിരത്തുകാർ നിമിത്തം സാരമായ ഭാഗങ്ങളിൽ അൎത്ഥവ്യത്യാസം വന്നിട്ടുള്ളതിനെ തിരുത്തുന്നു—"ഞങ്ങൾ പേരില്ലാ ലേഖകന്മാരാണെന്നും" എന്നതിനെ "അവർ പേരില്ലാ ലേഖകന്മാരാണെന്നാണ്" എന്നും "വാദംപോലും" എന്നതിനെ "പദംപോലും" എന്നും, "അന്തർഭവിച്ചിട്ടുണ്ടെന്നും" എന്നതിനെ "അന്തർഭവിച്ചിട്ടില്ലെന്നും' 'അന്തർഭവിച്ചില്ലെന്നും' എന്നതിനെ 'അന്തർഭവിച്ചിട്ടുണ്ടെന്നും" "ഗണ്യമാക്കുന്നില്ലെന്നു" കിടക്കുന്നതിനെ "ഗണ്യമാക്കുന്നില്ല" എന്നും "അവക്കു" എന്നതിനെ "അവസ്ഥ" എന്നും വായിക്കണമെന്നപേക്ഷ.

൯- മറുപടി പ്രസിദ്ധപ്പെടുത്തണമെന്നു, ഉമ്മനും മാത്തനും ആവശ്യപ്പെട്ടതിനു', കെ- എൻ- ഡി. കൊടുത്ത മറുപടി "സ്വന്ത പേരു വെളിപ്പെടുത്തുന്നതിനു ധൈര്യമില്ലാത്ത പത്രികാലേഖകന്മാൎക്കു മറുപടി കൊടുത്തിട്ടു ഒരാവശ്യവുമില്ല എന്നാണ്. എത്ര ആശ്വാസജനകമായ ഒരു മറുപടി. ഇതിനാൽ താരകാലേഖകന്മാൎക്കും പത്രികാലേഖകന്മാൎക്കും ഉത്തരം കിട്ടിപ്പോയി. കെ. എൻ. ഡിയെക്കുറിച്ചു ജയശ്രീലാളിതൻ എന്ന് ആളുകൾ ഘോഷിക്കുന്നതു വൃഥാവല്ലെന്നു ഇതു കണ്ടപ്പോൾ എനിക്കു ബോദ്ധ്യമായി. എഴുതുന്നതിനും അനന്തരം അച്ചടിക്കുന്നതിനും വേണ്ട ഉപകരണങ്ങൾ സൎവ്വവുമുണ്ടു. തുറന്നുകിടന്നാൽ സന്ന്യാസിയും മോഷ്ടിക്കുമെന്നു പറയുന്നതുപോലെ മറ്റു ലേഖനങ്ങളില്ലാതെ വിഷമിക്കുമ്പോൾ ഇന്നതെഴുതി പിടിപ്പിക്കാവൂ എന്നുണ്ടോ. ഇപ്രകാരം പ്രസിദ്ധപ്പെടുത്തുന്നതിനുള്ള പ്രാഥമ്യകാരണം മിസ്റ്റർ, പി- കെ- മത്തായിയുടെയും മററും ലേഖനങ്ങളെ താരകയ്ക്കു എതൃക്കാൻ പാടില്ലാഴികയാലാണ്. താരകാലിഖിതാക്കളായ എം- സി-യോടുംമററും നേരിട്ടു തങ്ങളുടെ ലേഖനങ്ങൾ സൎവ്വാബദ്ധങ്ങളാണെന്നു താരകയ്ക്കു പറവാൻ പാടില്ല. അതിനു വക്രബുദ്ധി പ്രയോഗിക്കാതെ ഇരുന്നാൽ തന്റെ സ്ഥിതിക്കും മഹിമയ്ക്കും പ്രതാപത്തിനും പോരാത്തതാണെന്നു വിചാരിച്ചു ഇപ്രകാരം എഴുതി തള്ളിക്കയറുന്നു എന്നല്ലാതെ, എന്താണ് വിചാരിപ്പാനുള്ളതു. മിസ്റ്റർ പി- കെ. മത്തായിയുംമററും സ്വന്ത പേരുകളല്ലാ വച്ചിരിക്കുന്നതെന്നു താരക സധൈര്യം പ്രസിദ്ധപ്പെടുത്തിയല്ലൊ. ചിത്തവൃത്തി നിരോധേന വിചാരിച്ചും അന്വേഷിച്ചും എഴുതുന്ന പരമാൎത്ഥിയായ ഒരു മനുഷ്യനും സാഹിത്യാഭിരുചിയുണ്ടാ

യി അവകളെ പാരായണം ചെയ്യുന്ന ഒരു മനുഷ്യനും ഇപ്രകാരം എഴുതു മെന്നു ഞാൻ വിചാരിക്കുന്നില്ല. പ്രസ്തുതപത്രികാലേഖകന്മാർ സ്വന്ത പേരുകളല്ലാ വച്ചിരിക്കുന്നതെന്നു താരകയ്ക്കു തെളിയിക്കാമെങ്കിൽ ഞാൻ ഒരു ചെറിയ സമ്മാനം തരികയും മാപ്പു ചോദിക്കുകയും ചെയ്യാം. തെളിയിച്ചില്ലെങ്കിൽ ഒരു വലിയ സമ്മാനം എനിക്കു തരികയും മാപ്പു ചോദിക്കുകയും ചെയ്യാമോ? മോഷ്ടിച്ച ധനത്തെ, മോഷ്ടാവു തിരിയെ കൊടുക്കുമ്പോൾ, ലജ്ജിക്കുന്ന കണക്കെ, ഒരിക്കൽ പ്രസിദ്ധപ്പെടുത്തിയതിനു പ്രതികൂലമായി പിന്നൊരിക്കൽ പ്രസിദ്ധപ്പെടുത്തുന്നതു, ലജ്ജാകരമാണെങ്കിൽ, സമ്മാനവും ക്ഷമായാചനകത്തുംകൂടി ബങ്കി കെട്ടി അയച്ചുതരാമോ?

൬ “അവക്കു ചുണയുണ്ടെങ്കിൽ നേരെ വെളിക്കിറങ്ങിവരട്ടെ, അപ്പോൾ മറുപടി പ്രസിദ്ധപ്പെടുത്താം” ഇതും പല വിഷയങ്ങളിൽ ധൈര്യത്തോടുകൂടി വെളിക്കിറങ്ങിയിട്ടുള്ള നമ്മുടെ കഥാപുരുഷൻ, നിസ്ത്രപതേന കഥിക്കുന്നതാണു. മമദൃഷ്ടിയിൽ അവർ സർവ്വവിഷയങ്ങളിലും കേ എൻ. ഡിയെക്കാൾ മുമ്പന്മാരാണന്നാണ്. അവക്കു വെളിക്കിറങ്ങാൻ പാടില്ലാതവണ്ണം ധർമ്മഭ്രംശമാകട്ടെ, വഞ്ചകതയാകട്ടെ യാതൊന്നും പ്രവൃത്തിച്ചിട്ടില്ല. താരകയുടെ ഏതാദൃശമായ സംസാരങ്ങളെല്ലാം വെറും ശുഷ്കഭാഗങ്ങൾ മാത്രമാണു. പത്രികയിൽ തുടരെ തുടരെ എഴുതുന്ന ദീർഘലേഖനങ്ങൾക്കു, താരക ഒററ വരികൊണ്ടു സമാധാനം പറയും. ഇതു സമുദ്രത്തിലെ ജലം, കൊക്കായിൽ കോരി വററിക്കാമെന്നു വിചാരിക്കുന്നതുപോലെയാണ്. എന്റെ ഉദ്ദേശം വഴക്കു വദ്ധിപ്പിക്കണമെന്നല്ല പിന്നയൊ, അവശ്യകരണീയങ്ങളായുള്ള പ്രവൃത്തികളെ നിറവേററണമെന്നു മാത്രമാണു.

൭ താരകയുടെ അവസാനപ്രയോഗം കടുത്ത പ്രയോഗംതന്നെയാണു. അതായതു—ആളിനെ മനസ്സിലാകത്തക്കവണ്ണം പേരു വക്കാതെ പത്രികയിൽ എഴുതുന്ന ലേഖനങ്ങൾക്കു ഒന്നിനും താരക മറുപടി കൊടുക്കുന്നതല്ല എന്നത്രെ. ഞാൻ ഇതിനെ നിരവശേഷമായി ഖണ്ഡിച്ചു താഴെ ചേക്കുന്നു.

പി. കെ. മത്തായി എന്ന ആളിനെ മനസ്സിലാകാത്ത താരകക്കു കെ. പി. ചാക്കൊ, കെ. കെ. കുരുവിള, വി. ഐ. തോമ്മസ്സ, വി. പി. മാമ്മൻ, സി. പി. തോമ്മസ, എം. പി. പോത്തൻ ആദിയായ താരകാലേഖകന്മാരെ എങ്ങിനെ മനസ്സിലാകുന്നു എന്നും ഇവർ തമ്മിലുള്ള അന്തരമെന്തെന്നും പറഞ്ഞുതരണമെന്നപേക്ഷ. (തുടരും)

തെങ്ങനാപിലാക്കൽ സി. ചാണ്ടി.

---

കാർത്തികപ്പള്ളളിൽനിന്നു പി. എം. കോശി എഴുതുന്നത്—

കഴിഞ്ഞ ഇടവം ലക്കം താരകയിൽ പത്രികയിലെ പേരില്ലാ ലേഖകന്മാരോടു വാദിപ്പാൻ തയാറില്ലെന്നു പറഞ്ഞുകാണുന്നു. പേരില്ലാ ലേഖകൻ എന്നുവച്ചാൽ ഗണനീയൻ അല്ലാത്ത ലേഖകൻ എന്നാണ് അർത്ഥമെന്നു മുമ്പൊരിക്കൽ താരകയിൽ ഞാൻ വായിച്ചതായി ഓക്കുന്നു. എന്നാൽ ഗണനീയതയെ നിശ്ചയിക്കേണ്ട മാനദണ്ഡമിന്നതാണെന്നു ഇദ്ദേഹം ഇതുവരെ പറഞ്ഞിട്ടില്ല. ആ തോതിൻപ്രകാരം ഞാൻ ഗണനീയൻ അ

ല്ലെന്നു തെളിയിക്കേണ്ടിയിരുന്നത് പത്രാധിപർ എന്ന നിലയിൽ മിസ്റ്റർ ദാനിയേലിൻെറ ചുമതലയാണ്. അങ്ങിനെ ചെയ്യാതെ പി. എം. കോശി ഗണനീയനല്ല. എം. മത്തായി പേരില്ലാലേഖകനാണ് എന്നൊക്കെ പറയുന്നത് പത്രാധിപധർമ്മമല്ല. കഴിഞ്ഞ രണ്ടു ലക്കങ്ങളിലായി താരകാധിപർ വാദിച്ചിരുന്നത് പി. എം. കോശി എന്നൊരാളെ കാർത്തികപ്പള്ളിയിലുള്ളു. വേറെ ഒരാളെ അവിടുത്തുകാർ അറികയില്ല. 'താരകയുടെ തന്ത്രങ്ങൾ' എന്ന ലേഖനത്തിൻെറ കർത്താവ് ഒരു തോമാസ്സാണ് എന്നിപ്രകാരമായിരുന്നു. കഴിഞ്ഞ പത്രിക വെളിക്കിറങ്ങിയപ്പോൾ സ്നേഹിതൻ വാദം മാററിക്കളഞ്ഞു. പി. എം. കോശി എന്നു പേരോടുകൂടി വേറൊരാൾ ജീവനോടിരിക്കുമ്പോൾ, അങ്ങിനെയൊരാൾ ഇല്ലെന്നു വാദിച്ച നമ്മുടെ സ്നേഹിതൻെറ ധീവിലാസം വിസ്മയനീയംതന്നെ. മിസ്റ്റർ ദാനിയേലിൻെറ ഊഹം പോലെ ഞാൻ ഗണനീയനല്ലെന്നുതന്നെയിരിക്കട്ടെ. (പക്ഷെ അങ്ങിനെ സ്ഥാപിക്കാൻ അദ്ദേഹത്തിനു കുറെ പരുങ്ങലുണ്ടാകുമെന്നെയുള്ളു) എന്നാലെന്തു? മഹദ്വചനം മിസ്റ്റർ ദാനിയേലിൻെറ അഭിപ്രായത്തിനെതിരാണ്.

"ഉന്മത്തനെന്നാകിലും ബാലകനെന്നാകിലും
സമ്മതമായ സാരവാക്യം കൈക്കൊൾകെവേണ്ടു
ശങ്കിക്കവേണ്ട സുവർണ്ണത്തെക്കൈക്കൊൾകെവേണ്ടു
പങ്കത്തിൽകിടക്കുന്നതെങ്കിലുമതിദ്രുതം"

"ന്യായമാരുപറഞ്ഞാലും ആയതപ്പൊഴെടുക്കണം" എന്നിങ്ങനെയാണ് ആപ്തവാക്യവും മററും ഇരിക്കുന്നത്. ഇവയിൻപ്രകാരം, ഞാൻ എത്രതന്നെ ഗണനീയനല്ലാതെവന്നാലും എൻെറ വാദങ്ങൾ വിലയുള്ളതാണെങ്കിൽ അതിനു സമാധാനം പറയണം. മലയാളമനോരമ, സ്വദേശാഭിമാനി, നസ്രാണിദീപിക, കേരളതാരക, മലയാളി മുതലായ മാന്യ മലയാള പത്രങ്ങളിലും മദ്രാസ് മെയിൽ, ഇൻഡ്യൻ പേററ്റിയാട്ട് മുതലായ ഇംഗ്ലീഷ് പത്രങ്ങളിലും എത്രപേർ പേരുവെയ്ക്കാതെ ലേഖനങ്ങൾ എഴുതുകയും അവയിൽ ചിലതിനു (മറുപടി എഴുതേണ്ടിയവക്കു) മറുപടി എഴുതിയിട്ടുള്ളതായും ഇനിക്കറിവുണ്ട്. കൂടാതെ മിസ്റ്റർ ദാനിയേലിൻെറ കഥയില്ലാത്ത അഭിപ്രായപ്രകാരം ഈ പത്രങ്ങളുടെ പത്രാധിപന്മാർ ലേഖനത്തിൻെറ ഉത്തരവാദത്വം വഹിച്ചെ മറുപടി എഴുതുകയുള്ളു എന്നു ആരും ശഠിച്ചിട്ടുള്ളയായി ആ പത്രങ്ങളിൽ ഞാൻ വായിച്ചിട്ടില്ല. നേരെമറിച്ച് "ലേഖകന്മാരുടെ അഭിപ്രായങ്ങൾക്കു തങ്ങൾ ഉത്തരവാദികൾ അല്ലെന്നാ"ണ് ടി. പത്രത്തിൻെറ പത്രാധിപന്മാർ പറഞ്ഞിട്ടുള്ളത്. ഇവയ്ക്കു എത്ര തെളിവുകൾ വേണമെങ്കിലും കൊടുക്കാൻ ഞാൻ തയാറാണ്. പത്രികയിലെ ലേഖനങ്ങൾക്കു മറുപടി പറവാൻ പ്രാപ്തിയില്ലെന്നു സ്നേഹിതനു അകമെതോന്നുന്നെങ്കിൽ തൂഷ്ണീംഭാവത്തെ അവലംബിച്ചിരിക്കുന്നതായിരുന്നു കുറെക്കൂടെ ഉത്തമം. ഞാൻ ഗണനീയനല്ലെന്നു മിസ്റ്റർ ദാനിയേൽ ആദ്യമായി തെളിയിക്കയൊ അല്ലാത്തപക്ഷം എൻെറ ലേഖനങ്ങൾക്കു മറുപടി പറകയൊ ചെയ്യുന്നതിനു താരകാധിപരെ ഈ പ്രാവശ്യവും ഞാൻ വെല്ലുവിളിച്ചിരിക്കുന്നു. ചുണയുണ്ടെങ്കിൽ നേരെവാ.

---

"ബാഡ്ജർ ധ്വരയും താരകയും"

(തുടൎച്ച)

(൨) മൂസൽക്കാൎക്കു മത്യൂസ് മെത്രാച്ചനോടു യാതൊരു വിരോധവുമില്ലായിരുന്നെന്നും അവർ അദ്ദേഹത്തിന്റെ വാചാലതയിലും മററും ഇളകിവശായി എന്നും മിസ്റ്റർ ബാഡ്ജർ ടി- പുസ്തകത്തിലും ചൎച്ച്ക്രൊനിക്കിൾസിലും പറയുന്നുണ്ടു്. അതുകൊണ്ടു മൂസൽദേശവാസികൾ മെത്രാച്ചനെപ്പററി ഒരു പരാതിപറഞ്ഞുണ്ടാകുമെന്നു വിചാരിപ്പാൻ തരമില്ല. മൂസൽക്കാരിൽനിന്നൊ മെത്രാച്ചനിൽനിന്നൊ സായ്പിനു തന്റെ പുസ്തകത്തിൽ പറഞ്ഞിരിക്കുന്ന സംഗതികളെക്കുറിച്ചു അറിവു കിട്ടുന്നതിനു തരമുള്ളു. അതുതന്നെയും മെത്രാച്ചന്റെ അവിടെക്കുള്ള ആഗമനാനന്തരമായിരിക്കുമല്ലൊ. മാർ ക്കുറീലോസുബാവാ മലയാളത്തു വന്നതിന്റെശേഷം മാത്രമെ മൂസൽക്കാൎക്കു മെത്രാച്ചനെപ്പററി ദുരഭിപ്രായം ജനിച്ചിട്ടുള്ളു എന്നു മിസ്റ്റർ ദാനിയേലും സമ്മതിച്ചിട്ടുണ്ടു്. ക്കുറീലോസു ബാവാ ഇവിടെ വന്നതു മത്യൂസ് മെത്രാച്ചൻ വന്നു വളരെ കഴിഞ്ഞതിന്റെശേഷമാണ്. അതുകൊണ്ടു മാർ മത്യൂസ് മൂസലിൽ ചെന്നതിൽ പിന്നീടു മൂന്നാലു കൊല്ലങ്ങൾ കഴിയുന്നതുവരെ മൂസൽക്കാർ അദ്ദേഹത്തെപ്പററി നല്ല അഭിപ്രായം പറഞ്ഞുകൊണ്ടിരുന്നു. ഈ അഭിപ്രായം സായ്പിന്റെ ചെവികൾക്കു വിഷയീഭവിച്ചിട്ടുണ്ടു്. അദ്ദേഹം ഒരു ചരിത്രകാരൻകൂടെ ആയിരുന്നതുകൊണ്ട് താൻ കാണുന്നതും കേൾക്കുന്നതും ആയുള്ള ആളുകളെക്കുറിച്ചു വല്ലതും എഴുതണമെന്നു വിചാരിച്ചിട്ടുണ്ടെങ്കിൽ അവയൊക്കെ വളരെ നാളത്തേക്കു നീട്ടിവെച്ചേക്കാതെ അപ്പഴപ്പോൾതന്നെ തന്റെ ഡയറിയിൽ കുറിച്ചിടുമെന്നുള്ളതു സ്പഷ്ടമാണല്ലൊ. പിന്നീടു മൂന്നാലു കൊല്ലങ്ങൾ കഴിഞ്ഞതിന്റെശേഷം വേറൊരുവിധത്തിൽ മെത്രാച്ചനെക്കുറിച്ചു സായ്പിനു അറിവു കിട്ടുന്നെങ്കിൽ സായ്പിനു സംശയം ജനിക്കയും അതിനെക്കുറിച്ചു ഒന്നുകൂടെ ആരാഞ്ഞറികയും തന്റെ ചരിത്രത്തിൽ, ഏതെങ്കിലും ഒന്നിനെ പ്രധാനഭാഗത്തും മറെറതിനെ ഫുട്ട്നൊട്ടായിട്ടും പ്രസിദ്ധപ്പെടുത്തുകയും ചെയ്യുമെന്നുള്ളതിനു രണ്ടുപക്ഷംവരാൻ പാടില്ല. എന്നു മാത്രവുമല്ല പീലിപ്പോസുമല്പാനും മററും തന്റെ പുസ്തകത്തിൽ പറഞ്ഞിരിക്കുന്നതിനെതിരെഴുതിയപ്പോൾ പരമാൎത്ഥിയായ സായ്പ് "ഞാനും ആദ്യം നിങ്ങൾ (മല്പാൻ) പറയുന്നപ്രകാരം ധരിച്ചിരുന്നു. മൂസൽക്കാർ നാലുകൊല്ലം കഴിഞ്ഞിട്ടു എനിക്കു മറെറപ്രകാരത്തിലുള്ള അറിവു തന്നു. എന്റെ തെററിനെ ചൂണ്ടികാണിച്ചതിൽ നിങ്ങളെ അനുമോദിക്കയും അങ്ങിനെ വന്നല്ലൊയെന്നുവിചാരിച്ചു നിൎവ്യാജം വ്യസനിക്കയും ചെയ്യുന്നു" എന്നൊക്കെ മറുപടിയെഴുതുമായിരുന്നു. എന്നാൽ അപ്രകാരം ചെയ്യുന്നതിനു പകരം തനിക്കു ലഭിച്ച അറിവു ശരിയാണെന്നു തനിക്കു ബോദ്ധ്യം വന്നതുകൊണ്ടു മല്പാന്റെ ലേഖനത്തെ ഖണ്ഡിക്കയാണ് ചെയ്തിരിക്കുന്നതു. ഇതുകൊണ്ടും മൂസൽക്കാൎക്കു ഈ അറിവു മാർ ക്കുറീലോസ് ഇവിടെ വരുന്നതിനു മുൻപുതന്നെ ലഭിച്ചെന്നും അവർ കള്ളം പ്രയോഗിച്ചിട്ടില്ലെന്നും തെളിയുന്നു.

(൩) മാർ മത്യൂസ് മൂസലിൽവച്ചു തദ്ദേശവാസികളുടെ നിൎബ്ബന്ധംമൂലം കുർബാന ചൊല്ലിയെന്നു മിസ്റ്റർ ബാഡ്ജർ പറയുന്നുണ്ടല്ലൊ. ഈ സംഭവം മലയാളത്തുവച്ചല്ല മൂസലിൽവച്ചാണല്ലൊ നടന്നതു. അന്നു

അദ്ദേഹം അവിടുത്തെ മിഷ്യനരിയായി താമസിക്കയായിരുന്നു. മലയാളത്തുനിന്നും ഇദംപ്രഥമമായി പരദേശത്തു പോയതു മത്ത്യൂസ് മെത്രാച്ചനാണല്ലൊ. ഇദ്ദേഹത്തെസംബന്ധിച്ചുള്ള ന്യൂസ് പെട്ടന്ന് അവിടൊക്കെ വ്യാപിക്കുമെന്നുള്ളതു് അസംഭവ്യമല്ലല്ലൊ. "മലയാളത്തുനിന്നു മെത്രാൻപട്ടം ഏൽക്കുന്നതിനു ഒരാൾ ഇവിടെ വന്നിരിക്കുന്നു. അദ്ദേഹം വളരെ സമൎത്ഥനാണ്. ഞങ്ങളുടെ പള്ളിയിൽ കുറുബാന അണച്ചു. നല്ല ഒരു പ്രസംഗം പറഞ്ഞു" എന്നൊക്കെ അവിടുത്തുകാർ തമ്മിൽ തമ്മിൽ പറകയും ഈ വാൎത്ത സായ്പിന്റെ ശ്രോത്രങ്ങൾക്കു വിഷയീഭവിക്കയും ചെയ്യാവുന്നതാണല്ലൊ. ബാഡ്ജർ ധ്വര വളരെ സമൎത്ഥനായ ഒരാളും ചരിത്രകാരനുമായതുകൊണ്ടു ഇതിനെക്കുറിച്ചു അദ്ദേഹം കാണുന്നവരോടൊക്കെ ചോദിച്ചറിയുമെന്നുള്ളതും സ്പഷ്ടമാണല്ലൊ. കുറുബാന ചൊല്ലിയെന്നുള്ളത് അവിടെ അപ്പോൾ നടന്നസംഭവമാകയാൽ അതു കള്ളമായിരിക്കാൻ വകയില്ലന്നു സായ്പിനു ബോദ്ധ്യപ്പെട്ടതുകൊണ്ട് തന്റെ പുസ്തകത്തിൽ എഴുതിയിട്ടതായിരിക്കും. നമ്മുടെ ദിക്കിൽതന്നെ പരദേശത്തുനിന്നു ഒരാൾ വരികയും നമ്മുടെ ഒരുപള്ളിയിൽ പ്രസംഗിക്കയും കുറുബാന അണക്കയും ചെയ്താൽ ആ വാൎത്ത നമ്മുടെ ദേശമൊട്ടുക്കു വ്യാപിക്കുമല്ലൊ. നമ്മുടെ ദേശത്തു ഒരു മിഷ്യനരി താമസിച്ചിരുന്നാൽ അദ്ദേഹത്തിന്റെ ശ്രദ്ധക്കും ഇത് വിഷയീഭവിക്കാവുന്നതാണ്. അതുപോലെ ബാഡ്ജർ ധ്വരയും മാർ മത്ത്യൂസിനെക്കുറിച്ചു കേട്ടതായിരുന്നാലും അദ്ദേഹം എഴുതിയിരിക്കുന്നതു വാസ്തവമായിവരാനെ തരമുള്ളു. ഒന്നു രണ്ടു കൊല്ലം കഴിഞ്ഞിട്ട് മുൻവു സംഭവിച്ചിട്ടില്ലാത്ത ഒരുകാൎയ്യം സംഭവിച്ചു എന്നു പറഞ്ഞാൽ അന്നും ഇന്നും ജീവിച്ചിരുന്നവർ അതിനെ സമ്മതിക്കുമൊ? മാർ മത്ത്യൂസ് കത്തനാരാണെന്നു പറഞ്ഞു കുർബാന ചൊല്ലിയില്ലെങ്കിൽ ആദ്യം അദ്ദേഹത്തെപ്പററി സായ്പു കേട്ടപ്പോൾ ഈ ന്യൂസും കേട്ടുകാണുകയില്ല. മൂന്നു നാലു കൊല്ലം കഴിഞ്ഞിട്ട് മത്ത്യൂസ് അത്താനാസ്യോസു മൂസലിൽ വന്നപ്പോൾ കത്തനാരാണെന്നു പറഞ്ഞു കുർബാന ചൊല്ലി എന്നു പറഞ്ഞുണ്ടാക്കിയാൽ സായ്പു വിശ്വസിക്കുമൊ? പരമാൎത്ഥിയായ സായ്പു വെറുതെ ഒരുത്തനെക്കുറിച്ചു അസംബന്ധങ്ങൾ എഴുതിപ്പിടിപ്പിക്കുമൊ? ഇതുകൊണ്ടു മാർമത്ത്യൂസ് മൂസലിൽ ഉള്ളപ്പോൾതന്നെ ബാഡ്ജർസായ്പിനു ഈ അറിവു ലഭിച്ചു എന്നു തെളിയുന്നു.

(൭) മാർ ക്കുറീലോസു ഇവിടെ വന്നതിൽപിന്നെ മത്ത്യൂസ് മെത്രാച്ചനെപ്പററി ദോഷാരോപണങ്ങൾ പരദേശത്തു എഴുതി അയച്ചെന്നുള്ള താരകാധിപരുടെ മിഥ്യാകഥനം വാസ്തവമാണെന്നുവിശ്വസിക്കുന്നതിനു തീരെ ന്യായമില്ലെന്നു മേൽ കാണിച്ച മൂന്നു ന്യായങ്ങളാൽ ഞാൻ കാണിച്ചല്ലൊ.

ഒരു ന്യായംകൂടെ പ്രസ്ഥാവിച്ചുകൊള്ളുന്നു. മാർ ക്കുറീലോസിനു മത്ത്യൂസു മെത്രാച്ചനെക്കുറിച്ചു ദോഷമായിട്ടു ഇത്രമാത്രമെ എഴുതാനുള്ളായിരുന്നൊ? അദ്ദേഹം പഠിച്ചിരുന്ന സ്കൂളിൽനിന്നു വ്യഭിചാരക്കുററത്തിൽ ഡിസ്മിസ്സ് ചെയ്യപ്പെട്ടവനാണ്, ഇവിടുത്തെ മെത്രാച്ചന്റെ മുടക്കിൽ ഇരിക്കുമ്പോൾ അതിനെ അറിയിക്കാതാണ് അവിടെ വന്നു പട്ടമേററത് എന്നൊക്കെ വാസ്തവമായിട്ടുള്ള വേറെ ചിലതൊക്കെക്കൂടെ അദ്ദേഹത്തിനു പരദേശത്തേക്കു എഴുതി അയക്കാമായിരുന്നു. മററവയെസംബന്ധിച്ച് എ

ഴുതി അയച്ചിട്ടുണ്ടെങ്കിൽ ഇവയെക്കുറിച്ചും എഴുതി അയച്ചുകാണണം.

ഡാക്ടർ ബാഡ്ജറിന്റെ പുസ്തകത്തിൽ കാണുന്ന ദോഷാരോപണങ്ങൾ മാർ കുറീലോസ് എഴുതി അയച്ചതാണെങ്കിൽ ഞാൻ മേൽപ്രസ്താവിച്ചതും മാർ മത്യൂസിനെ തകക്കാൻകഴിയുന്ന ഒന്നാംതരം തെളിവുകളും ആയ ഈ സംഗതികളെക്കുറിച്ചും എഴുതി അയക്കയും അവയെ മൂസൽക്കാർ അവിടങ്ങളിൽ പരത്തുകയും അവയും ധാരയുടെ ചെവികളിൽ എത്തുകയും ചെയ്യുമെന്നുള്ളതിനു സന്ദേഹമില്ല. എന്നാറെ അവയെ സായ്പു പ്രസ്താവിക്കുന്നില്ല. അതു എന്തുകൊണ്ടാണ്? മാർക്കുറീലോസ് ഇപ്രകാരം എഴുതി അയച്ചതാണൊ? എഴുതി അയച്ചെങ്കിൽ സർവ്വപ്രധാനമായമുടക്കിന്റെ കാൎയ്യം വിട്ടുകളഞ്ഞതു എന്തുകൊണ്ടാണ്? മൂസൽക്കാർ മാർക്കുറീലോസിന്റെ എഴുത്തിന്റെ ഒരു ഭാഗംമാത്രം പ്രസിദ്ധപ്പെടുത്തുമെന്നു വിചാരിക്കാമൊ? അവർ മുഴുവൻ പ്രസിദ്ധപ്പെടുത്തിയെങ്കിൽ ബാഡ്ജർധാരയെന്താണ് അവയെക്കൂടെ തന്റെ പുസ്തകത്തിൽ എഴുതിപ്പിടിപ്പിക്കാഞ്ഞതു? ഈ പ്രശ്നങ്ങളുടെ ഒക്കെ മറുപടി മിസ്റ്റർ ദാനിയേലിൽനിന്നു കേൾക്കാൻ ഞാൻ ആഗ്രഹിക്കുന്നു.

മേൽ പ്രസ്താവിച്ച നാലു സംഗതികളിൽനിന്നും മാർ കുറീലോസ് ഇവിടെ വന്നതിന്റെശേഷം ഇങ്ങനെ ഒരു ദോഷാരോപണം എഴുതി അയച്ചതിൽനിന്നു ബാഡ്ജർധാരക്കു അറിവു കിട്ടിയതല്ലെന്നു പ്രത്യക്ഷമാകുന്നു.

ഇവയെ ഒക്കെ തകക്കുന്നതിനായി മിസ്റ്റർ ദാനിയേൽ പലപ്പോഴും പറയുന്നതു മാർ മത്യൂസ് അത്താനാസ്യോസു ഇവയൊന്നും സായ്പിനോടു പറഞ്ഞതായി അദ്ദേഹം ടി- പുസ്തകത്തിൽ പറയുന്നില്ലെന്നാണ്. കൊള്ളാം, നല്ലവാദമാണ്. മാർ മത്യൂസ് ധാരയോടു പറഞ്ഞിട്ടുള്ളതിൽ ഏതു കാൎയ്യത്തെക്കുറിച്ചെങ്കിലും "ഇത് മൂറാൻമട്ടാ എന്നോടു പറഞ്ഞതാണ്" എന്നു തന്റെ പുസ്തകത്തിൽ പറയുന്നുണ്ടോ? പറയാത്തതുകൊണ്ട് അവർ തമ്മിൽ യാതൊരുസംഭാഷണവും നടക്കാതെ അന്യോന്യം കണ്ടു സലാം കൊടുത്തെച്ചുപോയതെ ഉള്ളു എന്ന് അനുമാനിക്കാമൊ?

മാർ മത്യൂസ് കോട്ടയം കാളേജിൽ പഠിച്ചിരുന്നു എന്നുള്ളത് ആർ പറഞ്ഞാണ് സായ്പു അറിഞ്ഞത്. അദ്ദേഹം പറയാതെ സായ്പിനു അറിയാൻവകയില്ലാത്തതുകൊണ്ട് അദ്ദേഹം പറഞ്ഞു എന്നുവേണം നാം അനുമാനിക്കേണ്ടിയത്. എന്നാൽ പുസ്തകത്തിൽ അദ്ദേഹം പറഞ്ഞതായി പറയുന്നില്ലതാനും. മാർ മത്യൂസ് സുറിയാനിക്കാരുടെ പള്ളിക്രമത്തിലും മൎയ്യാദകളിലും മാററംവരുത്താൻ നിശ്ചയിച്ചിരിക്കുന്നു എന്നു സായ്പു എങ്ങിനെ അറിഞ്ഞു? മൂസലിൽ മെത്രാച്ചൻ താമസിച്ചിരുന്നസമയം അവിടെയുണ്ടായിരുന്ന മൂന്നു അമേരിക്കൻ സ്വാതന്ത്ര്യമിഷ്യനറിമാരോടു ചെങ്ങാത്തം ഉണ്ടായിരുന്നെന്നും അവരുടെ വേദകൎമ്മാദികളിൽ അദ്ദേഹം സംബന്ധിച്ചുവെന്നും ധാര മത്യൂസുമെത്രാനെപ്പററി എഴുതിയിരിക്കുന്നതു മാർ കുറീലോസിന്റെ എഴുത്തു ഇവിടെനിന്നും ചെന്നതുകൊണ്ടാണെന്നു മിസ്റ്റർ ദാനിയേൽ പറയാത്തതെന്തുകൊണ്ടാണ്? വാദങ്ങൾ നടത്തുമ്പോൾ ഏതെങ്കിലും ഒരു സംഗതിയിൽനിന്നു എടുക്കാവുന്ന ന്യായമായ അനുമാനങ്ങളേ സ്വീകാൎയ്യങ്ങളായിവരികയുള്ളുവെന്നു സ്നേഹിതനു ഇതുവരെ മനസ്സിലായിട്ടില്ലയോ?

പി. ററി. ഇ.

266

## താരകയുടെ തന്ത്രങ്ങൾ (തുടൎച്ച)

എന്റെ പത്രാധിപർ സാറെ, എന്റെ ലേഖനംമൂലം ഇവിടത്തെ നവീകരണക്കാർ വല്ലാതെ ഇളകിവശായിരിക്കുന്നു എന്നു ഞാൻ മീനത്തിലെ പത്രികയിൽ പറഞ്ഞിരുന്നല്ലൊ. ഇതുമൂലം നമ്മുടെ കൊച്ചുപത്രാധിപരും വല്ലാതെ പരിഭ്രമിക്കുന്നുണ്ടെന്നു അദ്ദേഹത്തിന്റെ മീനം, മേടം ലക്കം താരകതന്നെ തെളിയിക്കുന്നു. പി. എം കോശി എന്നുപേരുള്ള ഒരാളെയുള്ളെന്നു വാദിക്കുന്ന താരകാധിപരുടെ അടുക്കൽ നേരെ ചെന്നാൽതന്നെ പി. എം. കോശി പി. എം. കോശിയല്ലെന്നു താരകാധിപർ പറഞ്ഞേക്കുമൊ എന്നെനിക്കു ഒരു ശങ്കയുണ്ട്. അദ്ദേഹം എന്റെ ലേഖനങ്ങൾ മുഴുവനും ദുർഭാഷണങ്ങൾകൊണ്ടു നിറഞ്ഞതാണെന്നു മേടം താരകയുടെ ഒരുഭാഗത്തും യാക്കോബ്യരെ ആരെയും താൻ ആക്ഷേപിച്ചിട്ടില്ലെന്നു വേറൊരുഭാഗത്തും ജല്പിച്ചിരിക്കുന്നു. എന്റെ ലേഖനത്തിലെ ദുർഭാഷണങ്ങളെ നമ്പ്രിട്ടു ക്രമപ്രകാരം അദ്ദേഹത്തിന്റെ താരകയിൽ ഒന്നു പ്രസിദ്ധപ്പെടുത്തട്ടെ. അദ്ദേഹത്തിന്റെ ലേഖനങ്ങളിലെ ദുർഭാഷണങ്ങങ്ങളെ ഞാനും നമ്പ്രിട്ടു ഒന്നു കുറിക്കാം. എന്റേതിനെക്കാൾ ഒന്നുകൂടെയെങ്കിലും അദ്ദേഹത്തിന്റേതു് അധികമായിരിക്കും എന്നു ഞാൻ സധൈൎയ്യം 'പ്രവചിക്കുന്നു' പിന്നീടു എനിക്കു അദ്ദേഹത്തെക്കാൾ ഒരുവിശേഷം കൂടെയുണ്ട്. എന്റെ ലേഖനങ്ങളിൽ വല്ല ദുർഭാഷണങ്ങളും ഞാൻ എഴുതിപിടിപ്പിച്ചിട്ടുണ്ടെങ്കിൽ അതിനെ സമ്മതിക്കയല്ലാതെ അങ്ങിനെ ഞാൻ എഴുതിയിട്ടില്ലെന്നു താരകാധിപരെപോലെ 'രക്ഷിക്കപ്പെട്ട കള്ളം' പറകയില്ല. കൂടാതെ വൻപുപറച്ചിലും എനിക്കശേഷം ഇല്ല. ഇതു രണ്ടും ഒഴിച്ചുള്ള താരകാധിപരാണ് ഞാൻ.

ഈ പ്രാവശ്യം ഞാൻ നിരൂപണം ചെയ്യണമെന്നുവിചാരിക്കുന്നത് കുംഭം, മീനം, മേടം ഈ ലക്കം താരകകളെയാണ്. കുംഭമാസത്തെതാരകയിൽ പട്ടത്വത്തെപററിയുള്ള പത്രികാധിപരുടെ രണ്ടാമത്തെ പായിന്റിന്റെ ഖണ്ഡനമാണ് അടങ്ങിയിരിക്കുന്നത്. ഒന്നാമത്തെ പായിന്റു സ്നേഹിതൻ ഒഴപ്പിയേച്ചു രണ്ടാമത്തെപായിന്റേൽ, വേഗം ചാടിക്കടന്നുകളഞ്ഞു. ഒന്നാമത്തെ പായിന്റിനെ ഖണ്ഡിക്കാൻ താരകാധിപക്കു വളരെ പ്രയാസം നേരിട്ടു എങ്കിലും കടിച്ചുപിടിച്ചു ഒരു കൈക്കൂലികാൎയ്യം പറഞ്ഞു അവസാനിപ്പിച്ചുകളഞ്ഞു. രണ്ടാമത്തെ പായിന്റ് "ഒരുമേല്പട്ടക്കാരനാൽ മുടക്കപ്പെട്ടിരിക്കുന്ന ആൾ പ്രാപിക്കുന്ന സ്ഥാനം അസാധുവായിട്ടുള്ളതാണ്" എന്നാകുന്നു. ഇതിനെ ഖണ്ഡിക്കുന്നതിനായി ആദ്യം കൊണ്ടുവന്നിരിക്കുന്ന തെളിവ് ഇപ്പഴത്തെ പാത്രിയൎക്കീസുബാവാ തിരുമനസ്സു കൊണ്ട് മെത്രാനായിരിക്കുമ്പോൾ മുടക്കപ്പെട്ടിരുന്നു എന്നും ആ മുടക്ക് ഊൎജ്ജിതത്തിൽ ഇരിക്കുമ്പോൾ ആണ് അദ്ദേഹം പാത്രിയൎക്കീസായതെന്നും അതുകൊണ്ട് യാക്കോബ്യൎക്കും ഈ പായിന്റിൻപ്രകാരം സ്ഥാനമില്ലെന്നുള്ളതാണ്. പാത്രിയൎക്കീസുബാവാതിരുമേനിയെ മെത്രാനായിരിക്കുമ്പോൾ "എന്നേക്കുമായി മുടക്കിയെന്നു" വൃ-ചു ഇടവത്തിലെ താരകയിൽ കാണിച്ചിട്ടുണ്ടായിരുന്നു എന്നു കുംഭത്തിലെ താരക പറയുന്നു. വൃ-ചു ഇടവത്തിലെ താരക മുഴുവൻ വായിച്ചുനോക്കിയാറെ ഈ കാൎയ്യം പ്രസ്താവിച്ചിരിക്കുന്ന

തായികാണുന്നില്ല. വൃ൩ മേടത്തിലെ താരക ൨൦൮-ാം പുറത്തു ഇപ്രകാരം കാണുന്നു. "അങ്ങിനെയെങ്കിൽ പാത്രിയക്കീസ് ഇദ്ദേഹത്തെ (മാർ അബ്ദുള്ളായെ) മുടക്കിയില്ലെന്നു എങ്ങിനെ പറയാൻകഴിയും. ഇദ്ദേഹത്തെ മുടക്കേണ്ടത് പാത്രിയക്കീസിൻെറ ന്യായമായ കത്തവ്യകമ്മമാണെന്നുള്ളതിനു സന്ദേഹമില്ല" ഈ വാചകങ്ങളിൽനിന്നുപാത്രിയക്കീസ് മാർ അബ്ദുള്ളായെ മുടക്കിയെന്നു തെളിയുന്നില്ല. വേറെ വല്ലപുസ്തകമൊ എഴുത്തൊ പത്രമൊ ആധാരമാക്കി അദ്ദേഹത്തെ പാത്രിയക്കീസുബാവാ മുടക്കിയെന്നു തെളിയിക്കുന്നതിനു അന്നും ഇന്നും ശ്രമിച്ചിട്ടില്ല. ഊഹംകൊണ്ട് മുടക്കി, മുടക്കഴിച്ചു എന്നൊക്കെ പറഞ്ഞാൽ കാൎയ്യം സാധിക്കുമൊ? മുടക്കിയെന്നു തീൎത്തു വൃ൩ മേടത്തിൽ പറയാൻ താരകാധിപക്കു ധൈൎയ്യമില്ലായിരുന്നു. മുടക്കിയെന്നു ഞങ്ങൾ കാണിച്ചിരുന്നു എന്നു വൃ൪ കുംഭത്തിൽ പറവാൻ നാണമില്ലാതെവന്നത് അതിശയംതന്നെ. 'മുടക്കേണ്ടത്' എന്നുള്ളത് ൧൦ മാസം കഴിഞ്ഞപ്പോൾ 'മുടക്കി' എന്നായിതീൎന്നതു ഏതു വ്യാകരണ സൂത്രമനുസ്സരിച്ചാണെന്നു മനസ്സിലാകുന്നില്ല. അഥവാ മിസ്റ്റർ ദാനിയേൽ ഊഹിക്കുന്നപ്രകാരം ഇപ്പഴത്തെ പാത്രിയക്കീസുബാവായെ മുടക്കിയിരുന്നു എന്നുതന്നെ ഇരിക്കട്ടെ, എന്നാലെന്ത്? അദ്ദേഹം ആ സഭയിലേക്കുതന്നെ തിരിച്ചുവന്നു. തൻെറ മുടക്കിനെ അധികാരമുള്ളവർ തീൎത്തു. അതുകൊണ്ടു തനിക്കു പിന്നീടു കാറോയാസ്ഥാനംമുതൽ കിട്ടണമെന്നില്ലാ. തന്നെമുടക്കിയപ്പോൾ ഏതെല്ലാം സ്ഥാനങ്ങൾ ഉണ്ടായിരുന്നുവൊ അതെല്ലാം മുടക്കു തീൎന്നതിൽപിന്നീടും ഉണ്ടായിരിക്കുന്നതാണ്. അങ്ങിനെയാണ് എല്ലാസഭകളുടെയും നിയമങ്ങളും ഇരിക്കുന്നത്. നവീകരണസഭയിലെ ഒരുകശീശായെ വല്ലകാരണവശാലും മുടക്കിയാൽ അയാളെ തിരികെ സ്വീകരിക്കുമ്പോൾ കാറോയാപട്ടംമുതൽ കൊടുക്കണമെന്നു നവീകരണസഭ പഠിപ്പിക്കുന്നുണ്ടൊ? ഉണ്ടെങ്കിൽ ഇങ്ങനെ എത്ര പേക്കു പട്ടം കൊടുത്തിട്ടുണ്ട്? ഇല്ലെങ്കിൽ യാക്കോബായക്കാരെ ഈ സംഗതിയിൽ ആക്ഷേപിക്കുന്നതെന്തിനു്. മുടക്കിയാൽ സ്ഥാനത്തിനും മററും ഒരു ഹാനിയും ഭവിക്കുന്നില്ലെന്നും സ്ഥാനാധികാരം പോയെന്നു ഞങ്ങൾ പഠിപ്പിക്കുന്നില്ലെന്നും താരക വാദിച്ചേക്കും. അങ്ങിനെ മേടത്തിലെ താരകയിൽ പറയുന്നുണ്ടെന്നു എനിക്കുതോന്നുകയും ചെയ്യുന്നു. എന്നാൽ എനിക്കു താരകാധിപരോടു ചില ചോദ്യങ്ങൾ ചോദിക്കുന്നതിനുണ്ട്.

(൧) നിങ്ങളുടെ സഭയിൽ മുടക്കു എന്നൊരേപ്പാടുണ്ടൊ?

(൨) ഉണ്ടെങ്കിൽ അതിൻെറ ഉദ്ദേശമെന്ത്?

(൩) മുടക്കപ്പെട്ടയാൾക്കു അതുമൂലം ഒരു ദോഷവും ഭവിക്കുന്നില്ലെങ്കിൽ മുടക്കിൻെറ വിലയെന്ത്?

(൪) മുടക്കപ്പെട്ട ഒരു പട്ടക്കാരനും മുടക്കപ്പെടാത്ത ഒരു പട്ടക്കാരനും അനുഷ്ഠിക്കുന്ന കമ്മങ്ങൾക്കു വല്ല ആത്മീയവ്യത്യാസവുമുണ്ടൊ? ഉണ്ടെങ്കിൽ എന്ത്?

എന്നാൽ മുടക്കുകൊണ്ടു വല്ല വിലയുമുണ്ടോയെന്നു നമുക്കു നോക്കാം. ഒന്നാമതായി അംഗ്ലിയാബിഷോപ്പന്മാർ എന്തു പറയുന്നു എന്നു പരിശോധിക്കാം. റേനിവിലാത്തിയുടെ പട്ടത്വത്തിൻെറ അസാധുത്വത്തെ സ്ഥാപിക്കുന്നതായി അമേരിക്കയിലെ ബിഷോപ്പന്മാർ പറയുന്ന ഒന്നാമത്തെ തെളിവ് "അവൻ മുടക്കപ്പെട്ടവനായിരുന്നതുകൊണ്ടും ആ സ്ഥിതിയിൽ

ക്രിസ്തുവിൻെറ ശരീരത്തിൽ നിന്നു ഛേദിക്കപ്പെട്ടവനായിരുന്നതുകൊണ്ടും......" ഇത്യാദി" യാകുന്നു. മുടക്കപ്പെട്ടിരിക്കുന്ന ഒരാൾ ക്രിസ്തുവിൻെറ ശരീരത്തിൽനിന്നു ഛേദിക്കപ്പെട്ടവനാണെന്നാണ് അംഗ്ലെയാബിഷൊപ്പന്മാർ പറയുന്നത്. ഇത്തരം ബിഷൊപ്പന്മാരുടെ ഉപദേശവുംകൊണ്ടായിരിക്കും ചിലപ്പോൾ ലണ്ടൻമിഷ്യൻ, ചർച്ച്മിഷ്യൻ ഈ സമൂഹങ്ങളിലെ ഉപദേശിമാരും പട്ടക്കാരും വരുന്നത്. അതുകൊണ്ടു സൂക്ഷിച്ചുവേണം ഇവരെകൊണ്ടു പ്രസംഗിപ്പിക്കുന്നത്. ഇനിയും വേദപുസ്തകത്തിൽനിന്നൊരു തെളിവുകൂടെ എടുത്തുനോക്കാം. ൧ കോറന്തി ൫-ാം അദ്ധ്യായത്തിൽ ഒരു അപമര്യാദക്കാരനെ പൌലൂസ് ശ്ലീഹാ മുടക്കുന്നതായി കാണുന്നു. അവനെ ജഡസംഹാരത്തിനായി സാത്താനെ ഏല്പിച്ചിരിക്കുന്നു എന്നാണ് പറയുന്നത്. ഇതുകൊണ്ടും മുടക്കപ്പെട്ടവൻ മററുള്ളവരിൽനിന്നു വളരെ വ്യത്യസ്ഥപ്പെട്ടസ്ഥിതിയിൽ ഇരിക്കുന്നെന്നും അപമര്യാദക്കാരനെ തിരികെ സ്വീകരിച്ചപ്പോൾ അവനിൽ വിശേഷാൽ കർമ്മങ്ങൾ ഒന്നും നടത്താതിരുന്നതുകൊണ്ടു മുടക്കപ്പെട്ടിരിക്കുന്ന ഒരു പട്ടക്കാരനെ തിരിച്ചു സ്വീകരിക്കുമ്പോൾ കാറോയാസ്ഥാനംമുതൽ പട്ടം കൊടുക്കണ്ടായെന്നും മനസ്സിലാക്കാം.

പിന്നീട് ആദ്യകാലങ്ങളിലെ ചില പാത്രിയർക്കീസന്മാരുടെ സംഗതിയാണ് താരക പറയുന്നത്. ആദ്യമായി ൧൩-ാമത്തെ പാത്രിയർക്കീസായ പൌലെയെക്കുറിച്ചു താരകയിൽ കാണുന്നു. ഇദ്ദേഹം ൨൩൦—൨൬൯വരെ ഭരണംചെയ്തുവെന്നു കുംഭത്തിലെ താരകയിലും ൩൩൯-ൽ ഇദ്ദേഹം മുടക്കപ്പെട്ടു എന്ന് മകരത്തിലെ താരകയിലും കാണുന്നു. ഇതിൽ ഏതാണ് വിശ്വസിക്കേണ്ടിയതു? അതോ ഒരു ശതാബ്ദകാലം ഒരു പാത്രിയർക്കീസു ഭരണം ചെയ്തോ? സ്ഥാനം ലഭിച്ച് ഒൻപതുകൊല്ലങ്ങൾ കഴിഞ്ഞശേഷം ചില കാരണങ്ങളാൽ ഒരു പാത്രിയർക്കീസിനെ മുടക്കിയതുകൊണ്ട് പത്രികയുടെ രണ്ടാമത്തെ അടിസ്ഥാനം തകൎന്നുപോകുന്നതു എങ്ങിനെ എന്നു എനിക്കു മനസ്സിലാകുന്നില്ല. മുടക്കപ്പെട്ടതിൻെറശേഷം അദ്ദേഹം രണ്ടുകൊല്ലം കൂടെ സ്ഥാനത്തിൽ ഇരുന്നെങ്കിൽ എന്നാണ്. അദ്ദേഹത്തെ ആ കാലത്തു സാക്ഷാൽ പാത്രിയർക്കീസായി വല്ലവരും സ്വീകരിച്ചിരുന്നൊ? ഈ രണ്ടു കൊല്ലക്കാലത്തു ഇദ്ദേഹം വല്ലവൎക്കും പട്ടംകൊടുത്തിട്ടുണ്ടെന്നു താരകയ്ക്കു തെളിയിക്കാമൊ? പിന്നീടു ദ്ദമ്മേദനാസ് എന്ന ൧൬-ാമത്തെ പാത്രിയർക്കീസ് ൧൫-ാമത്തെപാത്രിയർക്കീസായിരുന്ന ദിമ്മത്രെയോസിൻെറമകനാണെന്നുള്ളകഥ വലൎക്കുംപുത്തരിയായിരിക്കും" എന്നിങ്ങനെ പുഛരസത്തിൽ ഒരു പൂട്ട്നോട്ട് താരകയിൽ കാണുന്നു. ൧൬-ാമത്തെ പാത്രിയർക്കീസ് ൧൫-മത്തെ പാത്രിയർക്കീസിൻെറ മകനാണെന്നുള്ളത് മാർ ഒസ്താത്തേവാസിൻെറമേൽ ദോഷാരോപണം ചെയ്യുന്നതിനു ഒരുസ്ത്രീ ഒരുകുട്ടിയെകൊണ്ടുവന്ന് കുട്ടിയുടെപിതാവ് ഒസ്താത്തേവാസാണെന്നു പറഞ്ഞതുപോലെ (താരകപുറം൨൧൪) ഒരുദോഷാരോപണംഅല്ലയൊ? പാത്രിയർക്കീസിനോടു വിരോധമുള്ളവർവല്ലവരും ഡാക്‌ടർനീലിന് ഈ അറിവു കൊടുത്തതല്ലയൊ? എന്നാൽ താരകയുടെ വല്യപ്പച്ചന്മാൎക്ക ധാരാളം മക്കൾ അങ്ങുമിങ്ങും ജീവിച്ചിരിപ്പുണ്ടെന്നുള്ളത് അവൎക്കുംപുത്തരിയല്ല പഴയരിതന്നെ.

൧. മത്യൂസ് അത്താനാസ്യോസിൻെറ മകനായി പ്രസിദ്ധപ്പെട്ട ഒരു യോഹന്നാൻ ഇപ്പഴും ജീവിച്ചിരിപ്പില്ലയൊ?

൨. തോമസ് അത്താനാസ്യോസിന്റെ രണ്ടു മക്കൾ ഇപ്പഴം അയിരൂർ കുഡുംബത്തിലില്ലയൊ?

൩. നവീകരണത്തലവന്മാരിൽ വേറൊരാളെക്കുറിച്ചു ഒരു നവീകരണ ഉപദേശി "കത്താവേ ഞങ്ങളുടെ........ച്ചന്റെ എത്ര മക്കൾ ഇന്നീയോഗത്തിൽ ഇരിപ്പുണ്ടോ" എന്നിപ്രകാരം പ്രാത്ഥിച്ചില്ലയൊ? ഈയാളിനെക്കുറിച്ചുതന്നെ ഒരു സ്ത്രീ ഒരു യോഗത്തിൽവച്ചു (ഇന്നാർ) മൂലം ഞാൻ പാപംചെയ്തുപോയി എന്നു സാക്ഷി പറഞ്ഞത് ആക്കും പുത്തരിയല്ലല്ലൊ. എന്റെ ദാനിയേലച്ചാ എന്തിനാണ് വെറുതെ കല്ലേൽ കടിച്ചു പല്ലുകളയുന്നത്. ചെമ്പു തെളിക്കാതിരിക്കുന്നതാണ് മാനം.

രണ്ടാമതായി മാർ ഒസ്താത്തേവോസ് ബാവായെക്കുറിച്ചാണ് താരക പറയുന്നത്. ഇദ്ദേഹം നിഖ്യാസുന്നഹദോസിൽ അഗ്രാസനം വഹിച്ചു എന്നു പഞ്ചാംഗത്തിൽ പറഞ്ഞിരിക്കുന്നതു വിശ്വസിക്കുന്നതിനു വലിയ മടി കാണുന്നു. മൂന്നു പൊതുസുന്നഹദോസുകളിൽ വച്ചു ആദ്യത്തെ രണ്ടിനും അന്ത്യോഖ്യാപാത്രിയക്കീസന്മാരാണ് അഗ്രാസനം വഹിച്ചതെന്നു ചരിത്രം സാക്ഷിച്ചിട്ടും നവീകരണക്കാക്കു വിശ്വസിക്കാൻ പാടില്ല. അറിയൂസന്മാർ ഒസ്താത്തേവോസ് ബാവായെ സ്ഥാനഭ്രംശം ചെയ്തു എന്നു താരകാധിപർ പറയുന്നു. എന്നാൽ രാജകല്പനമൂലം അദ്ദേഹം നാടുകടത്തപ്പെട്ടെന്നും അങ്ങിനെ അദ്ദേഹം, മരണംപ്രാപിച്ചുയെന്നും ജെറോം, ജെസിഫ്സ്, മാർ ഗ്രീഗോറിയൂസ്, ബാർ എബ്രായ ഇവരിൽ ചിലരുടെ ചരിത്രങ്ങൾ സാക്ഷിക്കുന്നു. രാജാവു നാടുകടത്തിയതുകൊണ്ടു് വൈദികസ്ഥാനത്തിനു ഒരു ഭംഗവും വരികയില്ലെന്നു താരകാധിപർ ഓക്കണം. അതിനു ഭംഗം വരുമെങ്കിൽ ഒരു നവീകരണകത്തനാരെയൊ മെത്രാനെയൊ ഒരു മജിസ്ത്രേട്ടൊ ജഡ്ജിയൊ ശിക്ഷിക്കയൊ രാജാവു നാടുകടത്തുകയൊ ചെയ്താൽ അവരുടെ സ്ഥാനത്തിനും ഭംഗം വന്നുപോയെന്നു സമ്മതിക്കേണ്ടിയിരിക്കുന്നു.

ഇനിയും കുംഭത്തിലെ താരകയിൽ കാണുന്ന വേറൊരുലേഖനം ഒരു ബി.എ.ക്കാരന്റേതാണ്. ഇദ്ദേഹം ആദ്യംകുറെ പച്ചക്കളളം തട്ടിവിട്ടെങ്കിലും പിന്നീടു അതിനെ ഏറവുപറഞ്ഞു ക്ഷമായാചനം ചെയ്തിരിക്കുന്നതായി കാണുന്നു. ആ ലേഖനത്തിന്റെ ചുവട്ടിൽ താരകാധിപരുടെ ഒരു കുറിപ്പു കാണുന്നതിൽ യാക്കോബ്യരെ അശേഷമായും ശെമ്മാശനെ പ്രത്യേകവും ആക്ഷേപിച്ചിരിക്കുന്നു. പിന്നത്തെ പത്രിക വെളിക്കിറങ്ങിയപ്പോൾ നമ്മുടെ ദാനിയേലച്ചൻ ഇളിച്ചു പുളിശ്ശേരികാച്ചിക്കുടിച്ചുകാണണം എന്നെനിക്കറിയാം. നാണമില്ലാത്തതല്ലയൊ അതിശയം. ഇതാ എം. പി. പോത്തന്റെയും താരകാധിപരുടെയും ചെമ്പുതെളിയിക്കുന്നതിനായി കൽക്കട്ടായിൽനിന്നു പിടി പിടി എന്നു ലേഖനം വരുന്നു. മിസ്റ്റർ പോത്തൻ ഒരു മര്യാദക്കാരനായതുകൊണ്ടു അദ്ദേഹത്തിന്റെ തെററിനെ ഏറവുപറകയും ക്ഷമായാചനം ചെയ്കയും ചെയ്തു. എന്നാൽ ദാനിയേൽ അപ്രകാരം ചെയ്യാത്തതുകൊണ്ടു് അയാളിൽ മര്യാദകേടു നിറഞ്ഞിരിക്കുന്നു എന്നു തെളിയുന്നു. മിസ്റ്റർ പോത്തൻ രക്ഷിക്കപ്പെട്ടവനാണെങ്കിൽ താരകാധിപർ അല്ല. മിസ്റ്റർ പോത്തൻ നാട്ടുമര്യാദ അറിയാവുന്നയാളാണെങ്കിൽ ദാനിയേൽ അറിയാൻപാടില്ലാത്തവനാണ്. "കൽക്കട്ടായിലെ കോളജിൽ വൈദികാഭ്യസനം ചെയ്തുവരുന്ന ഒരു" ബി.എ. ക്കാരൻ „സുസ്പഷ്ടമായ വ്യാജജല്പനം കൊണ്ടു് തന്റെ പേരിനെ ചെറുപ്പത്തിലെ മലിനമാക്കാതെയിരിപ്പാൻ

കരുതിക്കൊള്ളുമെന്ന ഞങ്ങൾക്കുണ്ടായിരുന്ന ഭ്രമമാണ് പ്രസ്തുത "ബി. ഏ ക്കാരന്റെ "ലേഖനത്തെ വിശ്വസിക്കുന്നതിന്നിടയാക്കിയതു എന്ന താരകാധിപരുടെ കൂടെ ഞാനും ഏററുപറയുന്നു. (താരകപ്യാം വ-ഫന്ന) എന്റെ ദാനിയേലച്ചാ കൽക്കട്ടാലേഖനത്തിന്നു എത്ര വോട്ടുകിട്ടി. തനിക്കു തീരെ നാണമില്ലയൊ? തന്റെ തൊലി ഇസ്തിരികിട്ടിയതാണൊ? അതൊ രജിസ്റ്റർ ചെയ്തതാണൊ?.

അംഗ്ലേയാ സഭയിൽ ചേന്ന ഹൈചർച്ചുകാർ മതസംഗതിക്കെതിരായി പറകയില്ലെന്നും അതുകൊണ്ടു പരിശുദ്ധന്മാരോടുള്ള അപേക്ഷ അവർ നിഷേധിക്കുന്നെന്നും അങ്ങിനെ നിഷേധിക്കുന്നില്ലെങ്കിൽ പത്രിക തെളിവു കാണിക്കട്ടെയെന്നും മററും മുൻഒരുലക്കം താരകയിൽ ടി-യാൻ പറഞ്ഞിരുന്നു. ഇതിന്റെ മറുപടി മകരത്തിലെ പത്രികയിൽ പത്രാധിപരും ഞാനും പറഞ്ഞിരുന്നു. കാൎയ്യംകൊണ്ടു ഞങ്ങളെ അശ്ലേഷം പത്രിക മടുപ്പിച്ചിട്ടില്ലെന്നു സധൈൎയ്യം പറയുന്ന താരകാധിപരേ ഇതിന്നു മറുപടി യെഴുതാതിരുന്നതു എന്തുകൊണ്ടാണ്. തന്റെ കണ്ണുകളിൽ ഞാൻ ഗണനീയനല്ലെങ്കിൽ പത്രികാധിപർ ആണല്ലൊ. പോരെങ്കിൽ കൽക്കട്ടായിൽനിന്നുവരുന്ന ലേഖനങ്ങൾ മുഴുവൻ തന്റെ ഈ വാദത്തിനെതിരല്ലയൊ. ഞാൻ മുൻപൊരവസരത്തിൽ പറഞ്ഞതുപോലെ താൻ കൊക്കുമുണ്ടിയുടെ സമ്പ്രദായത്തെ സ്വീകരിച്ചിരിക്കുന്നതെന്താണ്?

(തുടരും)

---

താരകയും പേരില്ലാലേഖകന്മാരും.

സഭാതാരക പുറപ്പെടുന്ന അവസരങ്ങളിലൊക്കെ ഇടവകപ്പത്രികയിലെ ലേഖകന്മാക്കു പേരില്ലെന്നും അവർ ഗണനീയന്മാർ അല്ലെന്നും അവരിൽ ചിലർ ആരൊ ഒരു തോമസ്സാണെന്നും മററും ഓരോവക ആക്ഷേപങ്ങൾ പുറപ്പെടുവിച്ചുവരുന്നതായി പത്രികവായനക്കാരായ ഏവരും അറിഞ്ഞിരിപ്പാൻ ഇടയുണ്ടല്ലൊ. എന്നാൽ ഇതു താരകാധിപരുടെ ഉത്തമമനസ്സാക്ഷിയിൽനിന്നു പുറപ്പെടുന്നതൊ അതോ പത്രികാലേഖകന്മാരുടെ ചെകിടു പൊട്ടിക്കുന്ന പ്രഹരം വാങ്ങിക്കാതിരിപ്പാൻവേണ്ടി പ്രയോഗിക്കുന്ന ഒരു കൌശലമൊ ഏതാണെന്നു ഒന്നു പരിചിന്തനം ചെയ്യേണ്ടതു ഈ ഘട്ടത്തിൽ ഒഴിച്ചുകൂടാത്ത ഒന്നായിരിക്കകൊണ്ടു ആയതിലേക്കുള്ള എന്റെ ഉദ്യമത്തെ പത്രികയിൽ സ്വീകരിച്ചു പ്രസിദ്ധം ചെയ്യണമെന്നു സവിനയം അപേക്ഷിക്കുന്നു.

"യാക്കോബായ പാത്രിയൎക്കീസു പാത്രിയൎക്കീസൊ വേഷധാരിയൊ" എന്നൊരുചോദ്യവുംകൊണ്ടു പൊങ്ങിക്കയറിവന്ന താരകയിലെ ആ ലേഖനത്തിന്നു ലിഖിതാവിന്റെ പേർ എന്ന നിലയിൽ ഇംഗ്ലീഷു അക്ഷരമാലയിലെ എം- എൻ-ഓ" എന്ന മൂന്നു അക്ഷരങ്ങൾ ചേൎത്തിരുന്നതായും "അപ്രകാരംതന്നെ 'സി' "ഒരു ശ്രോതാവു" ആദിയായി വെറും പച്ചപ്പേർ പോലും ഇല്ലാത്ത അനേകം അസ്പഷ്ടനാമങ്ങളും വെച്ചുകൊണ്ടു ഓരോ ലേഖനങ്ങൾ അപ്പഴപ്പോൾ പ്രസിദ്ധപ്പെടുത്തിയിരുന്നതായും വായനക്കാർ കണ്ടിരിക്കുമല്ലൊ. വാസ്തവം ആലോചിച്ചാൽ ഇതു താരകാധിപക്കു നിന്നുപിഴക്കുവാൻവേണ്ടി എടുക്കുന്ന ഒരു തന്ത്രമാണെന്നല്ലാതെ നിഷ്പക്ഷപാതികളായ മഹാത്മാക്കൾ ആരുംതന്നെ ഇതിനെ വിശ്വസിക്കുമെന്നുതോന്നു

ന്നില്ലാ. കെ. എൻ. ഡി. മാനസാന്തരപ്പെട്ടു വിശുദ്ധജീവിതം ചെയ്യുന്ന ഒരു
പുണ്യവാളച്ചൻ ആണെന്നും അദ്ദേഹം ഒരിക്കലും കള്ളം ചിലവാക്കയില്ല
ന്നും നവീകരണസമുദായത്തിൽപെട്ട അനേകം സാധുക്കളും കാൎയ്യമറിയാ
തെ വിശ്വസിച്ചിരിക്കുന്നതുകൊണ്ടു താരകാധിപർ ഏതു പരിശുദ്ധമാക
പ്പെട്ട വ്യാജവും തട്ടിവിടുവാൻ ഒട്ടുമടിക്കുന്നുമില്ലാ. ആദ്യമായി നമുക്ക്
കെ. എൻ. ഡി.യുടെ വാദത്തെതന്നെ പരിശോധിക്കാം. പക്ഷെ അദ്ദേ
ഹത്തിന്റെ നഗ്നത ഇവിടെ സ്പഷ്ടമായി വെളിപ്പെട്ടുമ്പോൾ അദ്ദേഹം
കാൎയ്യഭാഗത്തിൽ പ്രവേശിക്കാതെ ഞാൻ ഗണനീയനല്ലന്നോ പേരില്ലാ
ലേഖകനാണെന്നോ, ഷട്ടും കോട്ടും ഇടാത്ത ആൾ ആണെന്നോ മറെറാ പറ
ഞ്ഞുകൊണ്ടു പിൻമാറുമെന്നു ഇനിക്കറിയാം എങ്കിലും പത്രികലേഖകന്മാ
രെപ്പററി ഏതൽപൎയ്യന്തം തട്ടിവിട്ടിട്ടുള്ള ആക്ഷേപങ്ങൾ അദ്ദേഹത്തി
ന്റെ ബുദ്ധിക്കു സ്ഥിരതയില്ലാഞ്ഞിട്ടാണെന്നോ മറെറാ വിചാരിപ്പാൻ അ
ല്ലാതെ മാൎഗ്ഗം കാണുന്നില്ലാ. പണ്ടു ഒരു വയസ്സൻ മദ്യപാനത്താൽ ലവലേ
ശം ബോധമില്ലാത്തവനായി റോട്ടിൽ കിടക്കുമ്പോൾ വഴിയെ യദൃച്ഛയാ
വന്ന ഒന്നാംതരം ഒരു പട്ടി കാലുപൊക്കികൊണ്ടു മൂപ്പന്റെ തുറന്ന വായി
ലേക്കു അല്പം മൂത്രം അയക്കയാൽ ബോധമില്ലാത്തവനായ ആ മനുഷ്യൻ
ഭേഷ് ബേഷ് ഇഷ്ടിവെഷ്ടി പെയ്യട്ടേ! ഇഷ്ടിവെഷ്ടി പെയ്യട്ടെ! എന്നു പറ
ഞ്ഞതായി കേട്ടിട്ടുണ്ടു. മിസ്റ്റർ ദാനിയേൽജെഷ്ടനവർകളും ഇതുവായിച്ച
ശേഷം ഇത്തരം മറുപടിയൊന്നും അടിച്ചുമൂളിക്കരുതെന്നു അദ്ദേഹത്തോടു
ഞാൻ യാചിച്ചുകൊള്ളുന്നു.

അദ്ദേഹത്തിന്റെ ഒന്നാമത്തെ വാദം "പത്രികാലേഖകന്മാർ പേരി
ല്ലാത്തവരാണെന്നാണല്ലോ. കൊള്ളാം, നമുക്കു അതൊന്നുപരിശോധിക്കാം.
പത്രികാലേഖകന്മാർ പേരില്ലാലേഖകന്മാർ ആണെന്നുവിധിക്കണമെങ്കിൽ
താരകയിലെ ലേഖകന്മാർ എല്ലാവരും പേർ ഉള്ളവരായിരിക്കണമല്ലൊ.
മോഷ്ടിക്കരുതെന്നു പ്രസംഗിക്കുന്ന നീ മോഷ്ടിക്കുന്നുവോ? മദ്യപാനം ചെ
യ്യരുതെന്നു പ്രസംഗിക്കുന്ന നീ മദ്യപാനം ചെയ്യുന്നുവോ? എന്നു ചോദിക്കു
ന്നതുകൊണ്ടുതന്നെ ഏതെങ്കിലും ഒരു തെററായ സംഗതിയെ വൎജ്ജിക്കണ
മെന്നു ഉപദേശിക്കുന്ന ആൾ ആ തെററായസംഗതിയെ സ്വീകരിക്കുന്നതു
ഒരിക്കലും യോഗ്യമല്ലാ എന്നു തെളിയുന്നുണ്ടല്ലൊ. പേർ ഇല്ലാത്ത യാതൊ
രു ലേഖനങ്ങളും താൻ പ്രസിദ്ധപ്പെടുത്തുകയില്ലന്നു അൎത്ഥം വരത്തക്കവണ്ണം
പത്രികയിലെ ലേഖകന്മാൎക്കു പേരില്ലാ എന്നു നിൎലജ്ജം ഘോഷിക്കുന്ന
താരകാധിപർ വെറും പേർപോലും ഇല്ലാത്ത വല്ല ലേഖനങ്ങളും പ്രസി
ദ്ധപ്പെടുത്തിയിട്ടുണ്ടോ എന്നു നോക്കാം. പക്ഷെ അതുമൂലം വല്ലവരിൽനി
ന്നും എതൃപ്പും ചതയും ഉണ്ടാകും എന്ന് നിശ്ചയമുള്ള അദ്ദേഹത്തിന്റെ ലേ
ഖനത്തിനു അശരീരിയും നിൎജ്ജീവിയും ആയ ഒരു എം. എൻ. ഓയെക്കൊ
ണ്ടു, അതിലെ കൊള്ളരുതാത്തതും ക്രിസ്ത്യാനിക്കു ചേരാത്ത ആകൽക്കറു
സായുടെ സീമന്ത പുത്രൻ ബേതസ് ബൂവിനു മാത്രം ചേരുന്നതുമായ ദുഷ്പ്ര
യോഗത്തിനു ഉത്തരവാദത്വം വഹിപ്പിച്ചിരിക്കുന്നു. ഈ ഏക സംഗതിയെ
മാത്രം എടുത്തുവെച്ചു വിവേചിച്ചാലും താരകാധിപരുടെ വ്യാജപ്രയോഗ
ങ്ങളെല്ലാം വിശദമാകുന്നതാണ്. അതുപോകട്ടെ. പത്രികയിലെ "പേരി
ല്ലാലേഖകന്മാർ" എന്നു വിധിക്കുന്ന ദാനിയേൽ ജേഷ്ടൻ "എം. എൻ. ഓ"
എന്നൊരു വ്യാജപ്പേർ വച്ചതു എന്തുകൊണ്ടാണെന്നു വിചാരിക്കുന്നപക്ഷം

അതു കെ. എൻ. ഡിക്കു ഒഴിഞ്ഞു തിരിഞ്ഞു നിൽക്കുവാൻ എടുത്ത ഒരു തന്ത്രമാണെന്നു അദ്ദേഹം ചെയ്തിരിക്കുന്ന വേറൊരു കൃത്രിമം കൊണ്ടു മനസ്സിലാക്കാവുന്നതാണ്. ആയത് എന്തെന്നാൽ, പാത്രിയക്കീസു ബാവായെസംബന്ധിച്ചുള്ള കെ. എൻ.ഡിയുടെ ലേഖനത്തിനു എം. എൻ. ഓ. എന്നപേർ വെക്കയും മൎത്തോമ്മാസമുദായത്തിലെ പട്ടത്വത്തെപ്പറ്റിയുള്ള കെ. എൻ. ഡിയുടെ ലേഖനങ്ങൾക്കു യാതൊരുപേരും വെക്കാതെ താരകാധിപർ എന്ന നിലയിൽ വാദിച്ചിരിക്കുന്നതുകൊണ്ടും ആകുന്നു പട്ടത്വത്തെപ്പറ്റിയുള്ള അദ്ദേഹത്തിന്റെ ലേഖനത്തിനു പേർവെക്കാതെ വാദിക്കുന്നതും പാത്രിയക്കീസുബാവായെസംബന്ധിച്ചുള്ള ലേഖനത്തിനു വ്യാജപ്പേർ വെച്ചു വാദിച്ചതും എന്തുദ്ദേശത്തിന്മേൽ ആണെന്നു വായനക്കാർ വിചാരിക്കുന്നപക്ഷം തന്റെ വിശുദ്ധജീവിതത്തിനും ദൈവമുൻപാകെയുള്ള മനസ്സാക്ഷിക്കും വിപരീതമായ ആഭാസവാക്കുകളും ആക്ഷേപങ്ങളും താൻ ഇതൊന്നുമറിയാത്ത ആൾ എന്നുള്ള നിലയിൽ ബാവായെ സംബന്ധിച്ചുള്ള ലേഖനത്തിൽ ചേൎക്കണമെന്നും അതിലെ ആഭാസപ്രയോഗങ്ങൾക്കു താൻ ഒരു ഉത്തരവാദിയുമല്ലെന്നു വായനക്കാർ മനസ്സിലാക്കണമെന്നുമുള്ള ദുഷ്ടഉദ്ദേശം ഹൃദയത്തിൽ സ്ഥിതിചെയ്തതുമൂലമാണെന്നു പ്രത്യക്ഷത്തിൽ കാണാവുന്നതാണ്.

പട്ടത്വത്തെപ്പറ്റിയുള്ള കെ. എൻ. ഡി.യുടെ വാദത്തിനു പേർവെക്കാതെതന്നെ എഴുതുകയും ബാവായെ സംബന്ധിച്ചുള്ള കെ. എൻ. ഡി.യുടെ ലേഖനത്തിനു എം. എൻ. ഓ എന്നു പേർവച്ചു എഴുതുകയും ചെയ്തതുമൂലം എം. എൻ. ഓ. എന്നുള്ളതു വ്യാജപ്പേർ ആണെന്നു ദാനിയേൽ അവർകൾ തന്നെ സമ്മതിച്ചിരിക്കുന്നു.

(തുടരും)

---

## നവീകരണമേല്പട്ടവും താരകയും.

നവീകരണ മേല്പട്ടത്വത്തിന്റെ അസാധുത്വത്തെകാണിപ്പാൻ ഞങ്ങൾ പറഞ്ഞ കാരണങ്ങളെ ഖണ്ഡിക്കുന്നതിനു താരക കൊണ്ടുവന്നിരിക്കുന്ന വേറൊരുവാദത്തെക്കുറിച്ചാണ് ഈ പ്രാവശ്യം ഞങ്ങൾ പറയാൻപോകുന്നതു.

"വഞ്ചന അസത്യം" ഇവ പ്രയോഗിച്ചു മേല്പട്ടസ്ഥാനം സമ്പാദിച്ചാൽ അതു അസാധുവാണെന്നുള്ള തത്വം താരകയ്ക്കു മനസ്സിലാകാഞ്ഞിട്ടല്ലെങ്കിലും അതിന്റെ വായനക്കാരെ ഭോഷൻകളിപ്പിച്ചു ജയഘോഷം നടിക്കാൻ വേണ്ടി അതിനു ആരും ധരിക്കാത്ത ഒരു അൎത്ഥം അടിസ്ഥാനമാക്കിക്കൊണ്ടു വാദിച്ചിരിക്കുന്നതായി കാണുന്നു. അന്ത്യോഖ്യാ സിംഹാസനത്തിന്മേൽ ഇതേവരെ ഉണ്ടായിട്ടുള്ള പാത്രിയക്കീസന്മാരിൽ അഭക്തന്മാരും കപടഭക്തന്മാരും എടുത്തുചാട്ടക്കാരും ഉണ്ടായിട്ടുണ്ടെന്നും അതിനാൽ യാക്കോബായസഭയിൽ സാധുവായസ്ഥാനം ഇല്ലെന്നും ഒരുവലിയ യുക്തിയാണ് താരക കൊണ്ടുവന്നിരിക്കുന്നതു. ചതിയും വഞ്ചനയും പ്രയോഗിച്ചു സമ്പാദിക്കുന്നസ്ഥാനം അസാധുവാണെന്ന അഭിപ്രായം പറഞ്ഞ അംഗ്ലിയാ ബിഷോപ്പന്മാരൊ ആ തത്വത്തെ എടുത്തു പ്രയോഗിച്ച ഞങ്ങളൊ ഈ തത്വം സ്ഥാപിച്ച കാനോനാ കൎത്താക്കളൊ ഊഹിക്കയൊ സ്വപ്നത്തിൽ പോലും വിചാരിക്കയൊ ചെയ്തിട്ടില്ലാത്ത ഒരു സംഗതിയാണ് താരക തന്റെ ഈ വാദത്തി

നു അടിസ്ഥാനമാക്കി എടുത്തിരിക്കുന്നതു. "ചതിയും വഞ്ചനയും പ്രയോഗിച്ചു സ്ഥാനം സമ്പാദിക്ക" എന്നു ഞങ്ങൾ പറയുന്നതിന്റെ അൎത്ഥം അഭക്തന്മാരെ വാഴിക്ക എന്നാണെന്നു താരക അനുമാനിച്ചാൽ അതു ശരിയായ അൎത്ഥമാണെന്നു സമ്മതിക്കാൻ ആരും ഉണ്ടാകുമെന്നു ഞങ്ങൾ വിചാരിക്കുന്നില്ല. താരകയുടെ ഈ വ്യാഖ്യാനം അസംബന്ധമാണെന്നു താരകാധിപൎക്കെന്നല്ല വിദ്യയിൽ അദ്ദേഹത്തെക്കാൾ അനേകപടി താണവൎക്കും അറിയാമെങ്കിലും ഇടവകപ്പത്രികയോടു സമാധാനം പറഞ്ഞു എന്നു അല്പന്മാരെ ധരിപ്പിക്കുന്നതിനൊ താരകാധിപർ സമൎത്ഥനാണെന്നു സഖിമാരെ പഠിപ്പിക്കുന്നതിനൊ താൻ നീട്ടിക്കെട്ടി സമാധാനം പറഞ്ഞു എന്നു തോന്നിക്കുന്നതിനൊ ഇങ്ങനെ ഒന്നിനൊന്നായി പറയാതെ നിവൃത്തിയില്ല.

ഒരാളെ മേല്പട്ടസ്ഥാനത്തിനു തിരഞ്ഞെടുക്കാൻ അൎഹന്മാർ തിരഞ്ഞെടുക്കാതെ താൻ അവരാൽ തിരഞ്ഞെടുക്കപ്പെട്ടു എന്നു ധരിപ്പിക്കയൊ അങ്ങിനെ ധരിപ്പിക്കുന്നതിനു കള്ളയെഴുത്തുണ്ടാക്കികൊടുക്കയൊ താൻ ശെമ്മാശ്ശായിരിക്കുമ്പോൾ കത്തനാർ ആണെന്നു വ്യാജം പറഞ്ഞു ധരിപ്പിക്കയൊ ഇതുപോലെയുള്ള വഞ്ചനകളും ചതികളും പ്രയോഗിച്ചു ആ ചതിമൂലം സ്ഥാനം സമ്പാദിച്ചാൽ അതു അസാധുവാണെന്നു പ്രാചീന കാനോനാകളും സഭാപിതാക്കളും നിശ്ചയിക്കയും സഭകൾ അതിനെ ഐകകണ്ഠ്യേന സ്വീകരിക്കയും ചെയ്തിട്ടുള്ളതാണ് ഞങ്ങൾപറഞ്ഞതത്വം. ന്യായമായി തിരഞ്ഞെടുക്കാൻ അധികാരമുള്ളവരാൽതിരഞ്ഞെടുക്കപ്പെടുകയും ക്രമമായിവാഴിക്കപ്പെടുകയുംചെയ്ത ഒരുമെത്രാനൊ പാത്രിയൎക്കീസൊ അഭക്തനെന്നൊ നല്ലനടത്തക്കാരനല്ലന്നൊമാത്രം കാണിച്ചാൽ അയാളുടെസ്ഥാനം ആരംഭത്തിലെ അസാധുവാണെന്നു ഞങ്ങളെന്നല്ല ലോകത്തിൽ ഒരുസഭയും പറകയില്ല, അങ്ങനെ ഒരുകാനോനും ഇല്ല. നേരെമറിച്ചു അയാളുടെസ്ഥാനവും അയാൾചെയ്യുന്നകൂദാശകളും സാധുവാണെന്നുംഅയാളുടെപ്രവൃത്തിമേൽ അയാളുടെകൂദാശകളുടെ സാധുത്വം ആശ്രയിക്കുന്നില്ലന്നും എല്ലാസഭകളും പഠിപ്പിക്കുന്നതെ ഉള്ളു. അങ്ങനെ ദുഷ്ടനായി ജീവിക്കുന്ന ഒരു സ്ഥാനിയെ ഭ്രഷ്ടാക്കിയാൽ പിന്നീടു അയാൾ ചെയ്യുന്ന കൂദാശകൾ സാധുവല്ലന്നു കാനോനാകളും ഉണ്ടു. അതിനാൽ അന്ത്യോഖ്യായിലെ ഒരു പാത്രിയൎക്കീസു അഭക്തനായിരുന്നു എന്നൊ അയാളുടെജീവിതം നിൎമ്മലമല്ലായിരുന്നു എന്നൊ തെളിയിച്ചിട്ടു ചതിയാൽ സമ്പാദിച്ച നവീകരണസ്ഥാനത്തെ സാധൂകരിക്കാൻ താരക ചെയ്യുന്നശ്രമം അസ്ഥാനത്തിലാകയെ ഉള്ളു. അന്ത്യോഖ്യാപാത്രിയൎക്കീസന്മാർ എല്ലാവരും പുണ്യവാളന്മാരാണെന്നു ഞങ്ങൾക്കുവാദമില്ല. ഞങ്ങളുടെ ഒന്നാമത്തെ പാത്രിയൎക്കീസായിരുന്ന പത്രൊസ് ശ്ലീഹാതന്നെ പാപിയായിരുന്നു. അദ്ദേഹത്തിന്റെ പിന്തുടൎച്ചക്കാരും പാപികളാണെന്നാണ് ഞങ്ങളുടെസമ്മതം. അവരുടെ വിശുദ്ധിയേൽ അല്ല ഞങ്ങളുടെ മേല്പട്ടസ്ഥാനം സ്ഥാപിച്ചിരിക്കുന്നതെന്നു ഏറ്റുപറവാൻ ഞങ്ങൾക്കു ഒട്ടും സംശയമില്ല.

പാത്രിയൎക്കീസന്മാരുടെ പാപജീവിതം തെളിയിക്കാൻ ൧൬-മത്തെ പാത്രിയൎക്കീസായിരുന്ന പോലെ എന്ന ആളിന്റെ ജീവചരിത്രം നീൽ എന്ന പണ്ഡിതന്റെ പുസ്തകത്തിൽനിന്നു താരക എടുത്തു പകൎത്തിയിരിക്കുന്നു. ഇതിനു നീലിനെ തപ്പിയിട്ടു ഒരാവശ്യവുമില്ലായിരുന്നു. ഞങ്ങളുടെ പട്ടംകൊടസമയം പട്ടമേൽക്കുന്ന ആൾ ഉപേക്ഷിച്ചുപറയുന്ന ആളുകളു

ടെക്രൂട്ടത്തിൽ ശ്ലീശ്ത്തായക്കാരൻ പോലെയും അവന്റെ ഉപദേശങ്ങളേയും ഞാൻ ശപിക്കുന്നു എന്നുപറയുന്നതു താരക കേട്ടിട്ടില്ലായിരിക്കുമൊ. പാത്രിയർക്കീസായാലും മെത്രാനായാലും കത്തനാരായാലും എടത്തൂട്ടുകാരനൊ മതവിരോധിയൊ ആയാൽ അവരെ ഭ്രഷ്ടാക്കുകയും നിഷേധിക്കുകയും ചെയ്യുന്നതാണ് ഞങ്ങളുടെ പതിവു. അങ്ങനെ മുടക്കപ്പെട്ടാൽ പിന്നീടു അവർ ചെയ്യുന്ന കൂദാശപ്രവൃത്തികൾ സാധുവാണെന്നു ഞങ്ങൾ വിചാരിക്കുന്നുമില്ല. ഇന്നയിന്നതരത്തിലുള്ള വേദവിരോധികളുടെ പട്ടത്വവും മാമോദീസാപോലും സ്വീകാൎയ്യമല്ലെന്നു കാനോൻവിധിയുണ്ടു. പൌലെയുടെ പട്ടവും ത്യാജ്യമായി വെച്ചിരിക്കുന്ന ഒന്നാണ്. പൌലെയുടെ പിൻഗാമി പൌലെയാൽ വാഴിക്കപ്പെട്ട ആൾ ആയിരുന്നു എന്നൊ അന്ത്യോഖ്യാ പാത്രിയർക്കീസന്മാരുടെ പിന്തുടൎച്ച പൌലെയുടെ കൈവെപ്പിൽനിന്നാണെന്നൊ താരക തെളിയിച്ചിട്ടുമില്ല. നേരെമറിച്ചു പൌലെയെ സഭ തള്ളുകയും അയാളെയും അയാളോടുചേൎന്നവരെയും ഇന്നേവരെ ശപിക്കയും ചെയ്യുന്നതു സഭയുടെയും മേല്പട്ടത്വത്തിന്റെയും നിൎമ്മലതയ്ക്കു ഒരു തെളിവു മാത്രമാകുന്നു.

അന്ത്യോഖ്യരുടെ മേല്പട്ടം അസാധുവാണെന്നുവരുത്താൻ താരക പറയുന്ന വേറൊരു തെളിവു യാക്കോബ് പാത്രിയർക്കീസ് ദുരാഗ്രഹിയായിരുന്നു എന്നു ബാഡ്ജർ എഴുതിയിട്ടുള്ളതാണ്. "അന്ത്യോഖ്യായുടെ മൂന്നു പാത്രിയർക്കീസന്മാർ" എന്നപേരിൽ ൧൦-ാം ഗീവറുഗീസ്, ൨-ാം ഏലിയാസ്, ൨-ാം യാക്കോബ് ഈ മൂന്നു പാത്രിയർക്കീസന്മാരെക്കുറിച്ചു അവരോടു അടുത്തു പരിചയമുള്ള വേറൊരുവെള്ളക്കാരൻ എഴുതിയ ഒരു ചെറുപുസ്തകം കഴിഞ്ഞുപോയ മത്യൂസ് അത്താനാസ്യോസിന്റെ കൈവശമുണ്ടായിരുന്നതു അനന്തിരവരുടെ അധീനത്തിൽ ഇപ്പോൾ ഉണ്ടെങ്കിൽ താരകാധിപർ വാങ്ങിച്ചു വായിച്ചുനോക്കട്ടെ. അതിൽ യാക്കോബ് പാത്രിയർക്കീസിനെ എത്രമാത്രം സ്തുതിച്ചിട്ടുണ്ടെന്നു അപ്പോൾ കാണാം. അദ്ദേഹത്തിന്റെമേൽ താരകയൊ ബാഡ്ജറൊ ആരോപിച്ചിരിക്കുന്ന കുറ്റം ദുരാഗ്രഹിയെന്നുമാത്രമാണ്. ന്യായമായ തിരഞ്ഞെടുപ്പില്ലെന്നൊ വല്ല ചതിയും പ്രയോഗിച്ചു സ്ഥാനം കൈക്കലാക്കിയെന്നൊ അധികാരമുള്ളവർ വാഴിച്ചില്ലെന്നൊ ഈ വക കുറ്റമൊന്നും താരക തെളിയിച്ചിട്ടില്ല. പാത്രിയർക്കാസ്ഥാനത്തിന്റെ പുലൎച്ചയ്ക്കു നിശ്ചയിച്ചിട്ടുള്ള റിശീസാ കുടിശ്ശിഖയിടാതെ ശരിയായി പിരിച്ചതാണ അദ്ദേഹത്തിന്റെവീഴ്ച. കരം കൊടുത്തില്ലെങ്കിൽ ജപ്തിചെയ്തു ഈടാക്കുന്ന ഗവൎമ്മെന്റ താരകാഭിപ്രായപ്രകാരം നീചഗവൎമ്മെൻറായിരിക്കണമെല്ലൊ. അദ്ദേഹം താരക പറയുന്നതുപോലെ ദുരാഗ്രഹിയായിരിക്കട്ടെ. സ്ഥാനത്തെ അസാധുവാക്കുന്നതിനു ഇതു മതിയായകാരണമാണെന്നുള്ള രേഖ എവിടെ? ഏതു കാനോൻ? വാസ്തവത്തിൽ സ്ഥാനത്തെ അസാധുവാക്കുന്ന ചതി എവിടെ? താരകയുടെ വലിയപ്പച്ചൻ പ്രയോഗിച്ച കള്ളപ്രമാണവും ചതിയും വിശ്വാസവഞ്ചനയും ഈവക വൊട്ടുയുക്തികൾകൊണ്ടു നീതികരിക്കാമെന്നു വേദശാസ്ത്രപണ്ഡിതന്മാരായ ആരെക്കൊണ്ടെങ്കിലും പറയിക്കാൻ താരകയ്ക്കു കഴിയുമെങ്കിൽ കേട്ടാൽ കൊള്ളാം.

മൊത്തത്തിൽ പറഞ്ഞാൽ ഒരു സ്ഥാനത്തെ അസാധുവാക്കുന്നതെന്നു കാനോനായും പൂൎവ്വസഭാനിയമങ്ങളും എല്ലാ ക്രിസ്ത്യാനിസഭകളും ഐകക

൬. ന്ന്യന സമ്മതിച്ചിരിക്കുന്ന ചതി നവീകരണത്തിലെ സ്ഥാനത്തിന്റെ അടിസ്ഥാനമാകുന്നു. അതു ആരംഭത്തിലെ അസാധ്യവാണന്നു വേദപണ്ഡിതന്മാർ ഐകകണ്ഠ്യേന തീരുമാനിച്ചിരിക്കുന്നു. അതിനു ഒഴികഴിവുണ്ടാക്കാൻ താരകാധിപർ നോക്കിയിട്ടു മാൎഗ്ഗമില്ലന്നുകണ്ടപ്പോൾ ഞങ്ങൾ എടുത്തുപറഞ്ഞ "ചതി"യെ "അഭക്തി"യാക്കി വളച്ചുകെട്ടി പാത്രിയക്കീസന്മാർ പുണ്യവാളന്മാർ അല്ലന്നു മാത്രം കാണിച്ചിട്ടു ഇഷ്ടരശ്ശു അടിയറവു എന്നൊ ബൊട്ടരശ്ശു അടിയറവെന്നൊ ഭാവിക്കുന്നതു അരശ്ശു വെച്ച കള്ളത്തിലുള്ള കാലുകൾ ഒന്നും കാണാതെയാണന്നു പറഞ്ഞാൽ മതിയാകും.

---

## സൂചനകൾ.

എലന്തൂർനിന്നൊരുലേഖകൻ എഴുതുന്നതു്—പുഞ്ചെമണ്ണിയുടെ ആഗമനത്തോടുകൂടി തുള്ളിച്ചാടിയ സ്ത്രീപുരുഷന്മാർ തങ്ങൾ ചെയ്തുപോയതെല്ലാമബദ്ധമായിപ്പോയി എന്നുള്ള നിലയിലായിത്തീൎന്നിരിക്കുന്നു. തുള്ളൽ മുറുകി പട്ടക്കാരനെയും തല്ലി വല്ലാത്തഭ്രമങ്ങളാൽ ചുററപ്പെട്ടവരായി കാലം നയിക്കുന്ന ഇക്കൂട്ടൎക്കു് സത്യസഭാമക്കളായ സുറിയാനിക്കാരുടെ നിഷ്കളങ്കനടപടികളെ സംബന്ധിച്ചു ഏറെക്കുറെ ബോദ്ധ്യമായിത്തുടങ്ങിട്ടുണ്ടു്. നിലവിട്ടും മതിമറന്നും ചെയ്യുന്നതെല്ലാം ശുഭമായിപരിണമിക്കയില്ലന്നു ഇക്കൂട്ടർ ഇനിയുമെങ്കിലും ധരിക്കട്ടെ.

## ശുദ്ധ വിവാഹം എന്നകൂദാശ (തുടൎച്ച)

വിവാഹം എന്നുള്ളതു ഒരു കൂദാശയാകുന്നു എന്നും അതു ദൈവത്താൽ നിശ്ചയിക്കപ്പെട്ടതും ആത്മീയകൃപയെ നൽകുന്നതും കാണപ്പെടുന്ന അടയാളങ്ങളോടുകൂടിയതും ആകുന്നു എന്നും ഈ കൂദാശയിലെ വസ്തു, വിധം, ഫലം ആദിയായ ഉപാംഗങ്ങളെക്കുറിച്ചും വ്യക്തമായി കഴിഞ്ഞ പ്രസംഗത്തിൽ പ്രതിവാദിച്ചിരുന്നുവല്ലൊ. എന്നാൽ കൂടുതലായി ചിലതെല്ലാം പറവാനുള്ളതിനെ താഴെ ചേൎക്കുന്നു.

മുൻ പ്രസംഗത്തിന്റെ അവസാനഘട്ടത്തിൽ സൂചിപ്പിച്ചിരുന്നതും വാദവിഷയവുമായ സംഗതിയെസംബന്ധിച്ചാണ് അല്പം പറവാനുള്ളതു.

മുമ്പൊരുലക്കം പത്രികയിൽ ഞാൻ എഴുതിയിരുന്ന "വിവാഹകാൎയ്യം" എന്ന ലേഖനത്തിനു മറുപടിയായി സവ്വാബദ്ധങ്ങൾ" എന്നപേരിൽ ഒരു മനുഷ്യൻ ആഭാസകരമായ വാക്കുകളാൽ നിറഞ്ഞ ഒരുലേഖനം എഴുതുകയും പ്രത്യുത്തരമായി ഞാൻ എഴുതിയ "ചിത്തഭ്രമം" എന്ന ലേഖനത്തിനു പത്രികയിൽ സ്ഥലം അനുവദിക്കാതിരിക്കയും ചെയ്തിരുന്നു എന്നാൽ ഇപ്പോൾ സവ്വാബദ്ധങ്ങൾ എന്നവിഷയത്തെസംബന്ധിച്ചു പൂൎണ്ണമായ ഒരുനിരൂപണം എഴുതുന്നതായാൽ പത്രസ്ഥലം അതിക്രമിച്ചേക്കുമെന്ന ഭയന്നു ഞങ്ങൾ രണ്ടാളും തമ്മിൽ രേഖാമൂലമായൊ മുഖദാവിലൊ വാദപ്രതിവാദം നടത്തുവാൻ തയാറുള്ള വിവരം വായനക്കാരെ അറിയിച്ചുകൊള്ളുന്നു. ലേഖകസാറിനു ചുണയുണ്ടെങ്കിൽ നേരെനിന്നുവാദിക്കട്ടെ. ചീത്തവാക്കുകളെ ഉപയോഗിക്കരുതെന്നുമാത്രം ഒരപേക്ഷ.

എന്നെയും അറിയുമല്ലൊ.

---